

المملكة العربية السعودية
495
وزارة الشؤون الإسلامية والأوقاف والدعوة والإرشاد

# മുസ്‌ലിമിന്റെ രക്ഷാകവചം

## ഖുർആനിലും ഹദീസിലും വന്ന പ്രാർഥനകൾ



ഡോ: സഊദ് ഇബ്നു
അലി ഇബ്നു വഹഫ് അൽഖഹ്താനി

പ്രിന്റിംഗ് & പബ്ലിഷിംഗ്:
ഇസ്‌ലാമിക കാര്യ, വഖഫ്, പ്രബോധന
വകുപ്പ് മന്ത്രാലയം
സഊദി അറേബ്യ

وكالة المطبوعات والبحث العلمي

info@islam.org.sa

# മുസ്ലിമിൻെറ രക്ഷാകവചം

## ( ദുആകൾ ദിക്റുകൾ )

**സഈദ് ബിൻ അലിയ്യ് ബിൻ വഹ്ഫ് അൽ ഖഹ്ത്വാനി**

വിവർത്തനം

**കെ. എം. ഫൈസി തരിയോട്**

പ്രസിദ്ധീകരണം:
മന്ത്രാലയത്തിന്റെ കീഴിലുള്ള പ്രിന്റിംഗ് &
റിസേർച്ച് ഏജൻസി - 1434 H ഹി.

"നമസ്കാരം, മയ്യിത്ത് സംസ്കരണം, ഹജ്ജ് മുതലായ
ഇബാദത്തുകളിലും വിവാഹം, യാത്ര, ദിനചര്യകൾ,
വിപത്തുകൾ ബാധിക്കുമ്പോൾ തുടങ്ങിയ
ജീവിതത്തിലെ ഓരോ സന്ദർഭങ്ങളിലും
അല്ലാഹുവിനോട് പ്രാർത്ഥിക്കാനും അവനെ
പ്രകീർത്തിക്കാനും പ്രത്യേകം ഇസ്ലാം
നിർദ്ദേശിച്ചിട്ടുണ്ട്. ഈ വിഷയകമായി ഖുർആനിലും
തിരു സുന്നത്തിലും വന്നിട്ടുള്ള ദിക്റുകളുടെയും
ദുആകളുടെയും സമാഹാരമാണ് ഈ ചെറു കൃതി
അവ ആശയം മനസ്സിലാക്കി ഭക്തി പൂർവ്വം
ചൊല്ലുന്നത് മൂലം അല്ലാഹുവിൽ നിന്ന് പുണ്യവും
രക്ഷയും ലഭ്യമാകുമെന്നത് അതിന്റെ
സൽഫലങ്ങളിൽ പ്രധാനപ്പെട്ടതത്രെ. അതിനാൽ ഈ
ഗ്രന്ഥം ഓരോ വീട്ടിലുമുണ്ടാകുന്നത് വളരെ
ഉപകരിക്കുമെന്നത് പറയേണ്ടതില്ലല്ലോ.
അല്ലാഹു എല്ലാവിധ വിഷമങ്ങളിൽ നിന്നും ഇരു
ലോകത്തും നമുക്ക് രക്ഷ നൽകുമാറാകട്ടെ."

آمين

## ദിക്റിൻെറ ശ്രേഷ്ടത.

قال الله تعالى : ﴿فاذكروني أذكركم واشكروا لي ولا تكفرون﴾

അല്ലാഹു പറയുന്നു: "അതിനാൽ നിങ്ങൾ എന്നെ ഓർക്കുക. നിങ്ങളെ ഞാനും ഓർക്കുന്നതാണ്. നിങ്ങൾ എന്നോട് നന്ദി കാണിക്കുക. നിങ്ങളെന്നോട് നന്ദികേട് കാണിക്കുകയും അരുത്. [അൽ ബഖറ :152]

﴿يأيها الذين آمنوا اذكروا الله ذكراً كثيراً﴾

"സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ ധാരാളമായി അനുസ്മരിക്കുക. [അഹ്സാബ്:41] "ധാരാളമായി അല്ലാഹുവിനെ സ്മരിക്കുന്ന പുരുഷന്മാരും സ്മരിക്കുന്ന സ്ത്രീകളും ഇവർക്ക് നിശ്ചയമായും അല്ലാഹു പാപമോചനവും മഹത്തായ പ്രതിഫലവും ഒരുക്കിവെച്ചിരിക്കുന്നു." [അഹ്സാബ് :35 ]. വിനയത്തോടും ഭയപ്പാടോടും കൂടി വാക്ക് ഉച്ചത്തിലാകാതെ രാവിലെയും വൈകുന്നേരവും നീ നിൻെറ നാഥനെ മനസ്സിൽ സ്മരിക്കുക. നീ അശ്രദ്ധാലുക്കളിലാകരുത്.[അഅ്റാഫ് 205]

നബി(സ) പറയുന്നു: തൻെറ രക്ഷിതാവിനെ സ്മരിക്കുന്നവൻെറയും തൻെറ രക്ഷിതാവിനെ സ്മരിക്കാത്തവൻെറയും ഉപമ ജീവനുള്ളവൻെറയും മരണപ്പെട്ടവൻെറയും ഉപമയാണ്. [ബുഖാരി]

നബി (സ) പറയുന്നു: നിങ്ങളുടെ കർമ്മങ്ങളിൽ ഉത്തമ മായതും നിങ്ങളുടെ യജമാനൻെറ അടുക്കൽ കൂടുതൽ പരിശുദ്ധിയുള്ളതും നിങ്ങളുടെ പദവികളിൽ അധികം ഉന്നതി നൽകുന്നതും സ്വർണവും വെള്ളിയും ചെലവാക്കു ന്നതിനേക്കാളും ശത്രുവുമായി ഏറ്റുമുട്ടി നിങ്ങൾ അവരുടെ യും അവർ നിങ്ങളുടേയും ഗളഛേദം ചെയ്യുന്നതിനേക്കാളും നല്ലതുമായ ഒരു കാര്യം നിങ്ങളെ ഞാൻ അറിയിക്കട്ടെ? അവർ പറഞ്ഞു: അതെ. നബി (സ) പറഞ്ഞു: അത്യുന്നതനായ അല്ലാഹുവിനെ ഓർക്കുക. [തുർമുദി] നബി (സ) പറഞ്ഞു: അല്ലാഹു പറയുന്നു: എൻെറ ദാസൻ എന്നെക്കുറിച്ച് ധരി ക്കുന്നതിന് അനുസരിച്ചാണ് ഞാൻ. അവൻ എന്നെ സ്മരി ക്കുമ്പോൾ ഞാൻ അവൻെറ കൂടെയാകുന്നു. അവൻ എന്നെ സ്വന്തത്തിൽ സ്മരിച്ചാൽ ഞാനും അവനെ സ്വന്തത്തിൽ സ്മരിക്കുന്നതാണ്. അവൻ എന്നെ ഒരു സമൂഹത്തിൽ സ്മരിച്ചാൽ അതിനേക്കാൾ ഉത്തമമായ ഒരു സമൂഹത്തിൽ ഞാൻ അവനേയും സ്മരിക്കുന്നതാണ്. അവൻ എന്നോട് ഒരു ചാൺ അടുത്താൽ ഒരു മുഴം ഞാൻ അവനോട് അടുക്കുന്നതാണ്. അവൻ എന്നോട് ഒരു മുഴം അടുത്താൽ ഒരു വാര ഞാൻ അടുക്കുന്നതാണ്. അവൻ എൻെറ അടുത്തേക്ക് നടന്നു വന്നാൽ ഞാൻ അവൻെറ അടുത്തേക്ക് ഓടിച്ചെല്ലുന്നതാണ്. [ ബുഖാരി, മുസ്‌ലിം ].

അബ്ദുല്ലാഹിബ്നു ബുസ്റിൽ നിന്ന് നിവേദനം: ഒരാൾ കടന്നുവന്നു പറഞ്ഞു: തിരുദൂതരേ, ഇസ്‌ലാമിക നടപടി കൾ എനിക്ക് അധികമായിരിക്കുന്നു. (അതൊക്കെ ചെയ്തു പോരാൻ എനിക്ക് കഴിയുന്നില്ല) അതിനാൽ എനിക്ക് (എളുപ്പത്തിൽ) ചെയ്തുപോരാൻ കഴിയുന്ന വല്ലതും പറഞ്ഞു തന്നാലും. തിരുമേനി (സ) പറഞ്ഞു: അല്ലാഹുവിൻെറ ദിക്ർ കൊണ്ട് നിൻെറ നാവ് സദാ പച്ചയായിക്കൊണ്ടിരി ക്കട്ടെ. [ തുർമുദി, ഇബ്നുമാജ ].

നബി (സ) പറയുന്നു: ഒരാൾ അല്ലാഹുവിൻെറ ഗ്രൻഥത്തിൽ നിന്ന് ഒരക്ഷരം വായിച്ചാൽ അതിനവന് ഒരു നന്മയുണ്ട്. ഓരോ നന്മയും അതിൻെറ പത്തിരട്ടിയാക്കപ്പെടുന്നതാണ്. 'അലിഫ്ലാംമീം' എന്നത് ഒരക്ഷരമാണെന്ന് ഞാൻ പറയുന്നില്ല. പ്രത്യുത 'അലിഫ്' ഒരക്ഷരവും 'ലാം' ഒരക്ഷരവും 'മീം' ഒരക്ഷരവുമാണ്. [തുർമുദി] (ഓരോന്നിനും പ്രത്യേകം പത്തിരട്ടിവെച്ച് പ്രതിഫലം ലഭിക്കുമെന്നർത്ഥം.)

ഉഖ്ബത്ത്ബ്ന് ആമിറിൽ നിന്ന് നിവേദനം: "ഞങ്ങൾ പള്ളിയുടെ താഴ്വരയിലായിരിക്കെ നബി തിരുമേനി (സ) ചോദിച്ചു: നിങ്ങൾ എല്ലാദിവസവും ബുത്വ്ഹാനിലോ അഖീഖിലോ പോയി കുറ്റമോ കുടുംബ ബന്ധം മുറിക്കുകയോ ചെയ്യാതെ ഉയർന്ന പൂഞ്ഞയുള്ള രണ്ട് ഒട്ടകത്തെ കൊണ്ടുവരുന്നത് ഇഷ്ടപ്പെടില്ലേ? ഞങ്ങൾ പറഞ്ഞു: അല്ലാഹുവിൻെറ ദൂതരേ, ഞങ്ങളത് ഇഷ്ടപ്പെടുന്നു. നബി (സ) പറഞ്ഞു: നിങ്ങളിലൊരാൾ പള്ളിയിലേക്ക് പോവുകയും അല്ലാഹുവിൻെറ ഗ്രന്ഥത്തിൽ നിന്ന് രണ്ടു സൂക്തങ്ങൾ പഠിക്കുകയോ പാരായണം നടത്തുകയോ ചെയ്യുന്നത് ആ രണ്ട് ഒട്ടകത്തേക്കാൾ അവന് ഉത്തമമല്ലെ? മൂന്ന് സൂക്തങ്ങൾ മൂന്നൊട്ടകത്തേക്കാളും ഉത്തമമാണ്. നാല് സൂക്തങ്ങൾ നാല് ഒട്ടകത്തേക്കാളും ഉത്തമമാണ്. തുടർന്ന് ഓരോന്നും ഓരോ ഒട്ടകത്തിൻെറ എണ്ണത്തേക്കാളും ഉത്തമമാണ്. [ മുസ്ലിം ]

നബി (സ) പറയുന്നു: ഒരിടത്ത് ഇരുന്നവൻ അവിടെ വെച്ച് അല്ലാഹുവിനെ സ്മരിച്ചില്ലെങ്കിൽ അവന് അല്ലാഹുവിൽ നിന്നുള്ള നാശമുണ്ടാകുന്നതാണ്. ഒരിടത്ത് കിടക്കുന്നവൻ അവിടെ വെച്ച് അല്ലാഹുവിനെ സ്മരിച്ചില്ലെങ്കിൽ അവന് അല്ലാഹുവിൽ നിന്ന് നാശ നഷ്ടം ഭവിക്കുന്നതാണ്. [ അബൂദാവൂദ് ]

നബി (സ) പറയുന്നു: ഒരു സദസ്സിലിരിക്കുന്നവർ അവിടെ വെച്ച് അല്ലാഹുവിനെ സ്മരിക്കുകയും നബിയുടെ മേൽ സ്വലാത്ത് ചൊല്ലുകയും ചെയ്തില്ലെങ്കിൽ അത് അവർക്ക് നാശമായി ഭവിക്കാതിരിക്കില്ല. എന്നിട്ട് അല്ലാഹു ഉദ്ദേശി ച്ചാൽ അവരെ ശിക്ഷിക്കുകയോ അവർക്ക് പൊറുത്തുകൊ ടുക്കുകയോ ചെയ്യും. [ തുർമുദി ].

നബി (സ) പറയുന്നു: ഒരു സദസ്സിൽനിന്ന് അല്ലാഹുവിനെ സ്മരിക്കാതെ എഴുന്നേറ്റു പോകുന്നവർ കഴുതയുടെ ശവത്തി നരികിൽ നിന്ന് പോകുന്നവരെ പോലെയാണ്. ആ സദസ്സ് അവർക്ക് നഷ്ടമായിത്തിരുന്നു. [ അബൂദാവൂദ് ] .

# 1 ഉറക്കിൽ നിന്ന് ഉണരുമ്പോൾ ചൊല്ലേണ്ട ദിക്റുകൾ

١- الحمد لله الذي أحيانا بعد ما أماتنا وإليه النشور

നമ്മെ മരിപ്പി(ഉറക്കി)ച്ച ശേഷം ജീവിപ്പിച്ച അല്ലാഹുവിനാണ് സർവ്വ സ്തുതിയും. അവങ്കലാണ് നമ്മുടെ പുനർ ജന്മം. [ ബുഖാരി, മുസ്ലിം ] .

٢-لا إله إلا الله وحده لا شريك له ، له الملك وله الحمد ، وهو على كل شيء قدير. سبحان الله، والحمد لله، ولا إله إلا الله، والله أكبر، ولاحول ولا قوة إلا بالله العلي العظيم، رب اغفر لي

അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനാണ്. അവന് പങ്കുകാരില്ല. രാജാധിപത്യം അവനാണ്. എല്ലാ സ്തുതിയും അവനാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്. അല്ലാഹു എത്ര പരിശുദ്ധൻ! സർവ്വസ്തുതിയും അല്ലാഹുവിനാണ്. അല്ലാഹു അല്ലാതെ ആരാധ്യനില്ല. അല്ലാഹുവാണ് ഏറ്റം മഹാൻ. പാപത്തിൽ നിന്നുള്ള പിൻമാറ്റവും ആരാധനക്കുള്ള ശക്തിയും ഉന്നതനും മഹാനുമായ അല്ലാഹുവിനെ കൊണ്ടുമാത്രമാണ്. നാഥാ എനിക്ക് പൊറുത്ത് തരേണമേ. ഇതു ചൊല്ലിയവന് അല്ലാഹു പൊറുത്തുകൊടുക്കുന്നതാണ്. പ്രാർത്ഥിച്ചാൽ ഉത്തരം ലഭിക്കുന്നതാണ്. എഴുന്നേറ്റ് വുളുവെടുത്ത് നമസ്കരിച്ചാൽ അത് സ്വീകരിക്കുന്നതാണ്. [ ഇബ്നുമാജ, ബുഖാരി ].

٣- الحمد لله الذي عافاني في جسدي، ورد علي روحي، وأذن لي بذكره

അല്ലാഹുവിന് സർവ്വ സ്തുതിയും. അവൻ എന്റെ ശരീരത്തിന് സൗഖ്യം നൽകുകയും എന്റെ ആത്മാവിനെ

തിരിച്ചു തരികയും അവനെ സ്മരിക്കാൻ എന്നെ അനുവദിക്കുകയും ചെയ്തിരിക്കുന്നു. [ തുർമദി ]

٤ - إن في خلق السماوات والأرض واختلاف الليل والنهار لأيت لأولى الألباب (١٩٠) الذين يذكرون الله قياما وقعودا وعلى جنوبهم ويتفكرون في خلق السماوت والأرض ربنا ما خلقت هذا باطلا سبحانك فقنا عذاب النار (١٩١) ربنا إنك من تدخل النار فقد أخزيته وما للظالمين من أنصار (١٩٢) ربنا إننا سمعنا مناديا ينادي للإيمن أن آمنوا بربكم فآمنا ربنا فاغفر لنا ذنوبنا وكفر عنا سيئاتنا وتوفنا مع الأبرار (١٩٣) ربنا وآتنا ما وعدتنا على رسلك ولا تخزنا يوم القيامة إنك لا تخلف الميعاد (١٩٤)فاستجاب لهم ربهم أني لا أضيع عمل عامل منكم من ذكر أو أنثى بعضكم من بعض فالذين هاجروا وأخرجوا من ديارهم وأوذوا في سبيلي وقاتلوا وقتلوا لأكفرن عنهم سيئاتهم ولأدخلنهم جنات تجري من تحتها الأنهار ثوابا من عند الله والله عنده حسن الثواب(١٩٥)لا يغرنك تقلب الذين كفروا في البلاد(١٩٦)متاع قليل ثم مأواهم جهنم وبئس المهاد(١٩٧)لكن الذين اتقوا ربهم لهم جنات تجري من تحتها الأنهار خالدين فيها نزلا من عند الله وما عند الله خير للأبرار(١٩٨)وإن من أهل الكتاب لمن يؤمن بالله وما أنزل إليكم وما أنزل إليهم خاشعين

لله لا يشترون بآيات الله ثمنا قليلا أولئك لهم أجرهم عند ربهم إن الله سريع الحساب(١٩٩)يا أيها الذين آمنوا اصبروا وصابروا ورابطوا واتقوا الله لعلكم تفلحون(٢٠٠)

നിശ്ചയം ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിപ്പി ലും രാപകലുകൾ മാറി മാറി വരുന്നതിലും സൽബുദ്ധിയു ള്ളവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്. നിന്നുകൊണ്ടും ഇരുന്നു കൊണ്ടും കിടന്നുകൊണ്ടും അല്ലാഹുവെ ഓർമ്മിക്കുകയും ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയെപ്പറ്റി ചിന്തിക്കു കയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും) ഞങ്ങ ളുടെ രക്ഷിതാവേ! നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ എത്രയോ പരിശുദ്ധൻ! അതിനാൽ നരക ശിക്ഷയിൽ നിന്ന് ഞങ്ങളെ നീ കാത്ത് രക്ഷിക്കേണമേ.

ഞങ്ങളുടെ രക്ഷിതാവെ നീ വല്ലവനേയും നരകത്തിൽ പ്രവേശിപ്പിച്ചാൽ അവനെ നീ നിന്ദ്യനാക്കി കഴിഞ്ഞു. അക്രമി കൾക്ക് സഹായികളായി ആരുമില്ലതാനും. ഞങ്ങളുടെ രക്ഷിതാവേ സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കുന്ന ഒരു പ്രബോധകൻ നിങ്ങൾ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസി ക്കുവിൻ എന്ന് പറയുന്നത് ഞങ്ങൾ കേട്ടു. അങ്ങനെ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങളുടെ രക്ഷിതാവേ, അതിനാൽ ഞങ്ങളുടെ പാപങ്ങൾ ഞങ്ങൾക്ക് നീ പൊറു ത്തുതരികയും ഞങ്ങളുടെ തിന്മകൾ ഞങ്ങളിൽ നിന്ന് നീ മായ്ച്ചു കളയുകയും ചെയ്യേണമേ. പുണ്യവാന്മാരുടെ കൂട്ടത്തിലായി ഞങ്ങളെ നീ മരിപ്പിക്കുകയും ചെയ്യേണമേ.

ഞങ്ങളുടെ രക്ഷിതാവേ, നിൻെറ ദൂതന്മാർ മുഖേന ഞങ്ങ ളോട് നീ വാഗ്ദാനം ചെയ്തത് ഞങ്ങൾക്ക് നൽകുകയും ഉയിർത്തെഴുന്നേൽപ്പിൻെറ നാളിൽ ഞങ്ങൾക്ക് നീ നിന്ദ്യത വരുത്താതിരിക്കുകയും ചെയ്യേണമേ. നീ വാഗ്ദാനം ലംഘി ക്കുകയില്ല, തീർച്ച. അപ്പോൾ അവരുടെ രക്ഷിതാവ്

അവർക്ക് ഉത്തരം നൽകി. പുരുഷനാകട്ടെ, സ്ത്രീയാകട്ടെ നിങ്ങളിൽ നിന്നും പ്രവർത്തിക്കുന്ന ഒരാളുടേയും പ്രവർത്തനം ഞാൻ നിഷ്ഫലമാക്കുകയില്ല. നിങ്ങളിൽ ഓരോ വിഭാഗവും മറ്റു വിഭാഗത്തിൽ നിന്ന് ഉൽഭവിച്ചവരാകുന്നു. ആകയാൽ സ്വന്തം നാടു വെടിയുകയും സ്വന്തം വീടുകളിൽ നിന്ന് പുറത്താക്കപ്പെടുകയും എന്റെ മാർഗ്ഗത്തിൽ മർദ്ദിക്കപ്പെടുകയും യുദ്ധത്തിലേർപ്പെടുകയും കൊല്ലപ്പെടുകയും ചെയ്തിട്ടുള്ളവരാരോ അവർക്ക് ഞാൻ അവരുടെ തിന്മകൾ മായ്ച്ചു കൊടുക്കുന്നതും താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളിൽ അവരെ ഞാൻ പ്രവേശിപ്പിക്കുന്നതുമാണ്. അല്ലാഹുവിങ്കൽ നിന്നുള്ള പ്രതിഫലമത്രെ അത്. അല്ലാഹുവിന്റെ പക്കലാണ് ഉത്തമമായ പ്രതിഫലമുള്ളത്. സത്യനിഷേധികൾ നാടുകളിലെങ്ങും സ്വൈരവിഹാരം നടത്തിക്കൊണ്ടിരിക്കുന്നത് നിന്നെ ഒരിക്കലും വഞ്ചിതനാക്കിക്കളയരുത്. തുഛമായൊരു സുഖാനുഭവമാകുന്നു അത്. പിന്നീട് അവർക്കുള്ള സങ്കേതം നരകമത്രെ. അതത്രെ മോശമായ വാസസ്ഥലം! എന്നാൽ തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ച് ജീവിച്ചതാരോ അവർക്കാണ് താഴ്ഭാഗത്ത് കൂടി അരുവികളൊഴുകുന്ന സ്വർഗ്ഗത്തോപ്പുകളുള്ളത്. അവരതിൽ നിത്യ വാസികളായിരിക്കും. അല്ലാഹുവിന്റെ പക്കൽ നിന്നുള്ള സൽക്കാരം! അല്ലാഹുവിന്റെ അടുക്കലുള്ളതാകുന്നു പുണ്യവാന്മാർക്ക് ഏറ്റവും ഉത്തമം. തീർച്ചയായും വേദക്കാരിൽ ഒരു വിഭാഗമുണ്ട്. അല്ലാഹുവിലും നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ട വേദത്തിലും അവർക്ക് അവതരിപ്പിക്കപ്പെട്ടതിലും അവർ വിശ്വസിക്കും. (അവർ) അല്ലാഹുവോട് താഴ്മയുള്ളവരായിരിക്കും. അല്ലാഹുവിന്റെ വചനങ്ങൾ വിറ്റ് അവർ തുച്ഛമായ വില വാങ്ങുകയില്ല. അവർക്കാകുന്നു തങ്ങളുടെ രക്ഷിതാവിങ്കൽ അവർ അർഹിക്കുന്ന പ്രതിഫലമുള്ളത്. തീർച്ചയായും അല്ലാഹു അതിവേഗം കണക്കു നോക്കുന്നവനാകുന്നു. സത്യവിശ്വാസികളേ നിങ്ങൾ ക്ഷമിക്കുകയും ക്ഷമയിൽ മികവ്

കാണിക്കുകയും പ്രതിരോധ സന്നദ്ധരായിരിക്കുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിച്ചു ജീവിക്കുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം.[ആലു ഇംറാൻ: 190-200] [ബുഖാരി]

## 2- വസ്ത്രം അണിയുമ്പോൾ

٢- الحمد لله الذي كساني هذا (الثوب) ورزقنيه من غير حول مني ولا قوة ...

എൻെറ ഒരു കഴിവും ശക്തിയും കൂടാതെ എനിക്ക് ഈ വസ്ത്രം നൽകുകയും അണിയിക്കുകയും ചെയ്ത അല്ലാഹുവിനാണ് സർവ്വ സ്തുതിയും. [ തുർമുദി, അബൂദാവൂദ് ]

## 3- പുതു വസ്ത്രം ധരിക്കുമ്പോൾ

٦- اللهم لك الحمد أنت كسوتنيه، أسألك من خيره وخير ما صنع له، وأعوذ بك من شره وشر ما صنع له .

അല്ലാഹുവെ നിനക്കാണ് സർവ്വ സ്തുതിയും നീയാണ് എന്നെ ഇത് അണിയിച്ചത്. ഇതിൻേറയും ഇത് നിർമ്മിക്കപ്പെട്ടതിൻേറയും നന്മ ഞാൻ നിന്നോട് ചോദിക്കുന്നു. ഇതിൻേറയും ഇത് നിർമ്മിക്കപ്പെട്ടതിൻേറയും തിന്മയിൽ നിന്ന് നിന്നോട് ഞാൻ അഭയം തേടുകയും ചെയ്യുന്നു.
[ അബൂദാവൂദ് തുർമിദി ]

## 4. പുതു വസ്ത്രം ധരിച്ചവനു വേണ്ടിയുള്ള പ്രാർത്ഥന

٧- تبلي ويخلف الله تعالى

നീ അത് അണിഞ്ഞ് പഴയതാക്കുക. അല്ലാഹു നിനക്ക് പകരം നൽകട്ടെ. [ അബൂദാവൂദ് ]

٨- إلبس جديداً وعش حميداً ومت شهيداً

നി പുതിയത് അണിയുക. സ്തുത്യർഹനായി ജീവിക്കുക. (സത്യത്തിൻെറ) സാക്ഷിയായി മരിക്കുകയും ചെയ്യുക. [ ഇബ്നുമാജ, ബഗ്വി ]

## 5-വസ്ത്രം അഴിക്കുമ്പോൾ

٩- بسم الله

(ബിസ്മില്ലാഹി) അല്ലാഹുവിൻെറ നാമത്തിൽ. [ തുർമുദി ]

## 6- വിസർജന സ്ഥലത്ത് പ്രവേശിക്കുമ്പോൾ

١٠- [ بسم الله ] اللهم إني أعوذ بك من الخبث والخبائث .

(അല്ലാഹുവിൻെറ നാമത്തിൽ) അല്ലാഹുവേ, എല്ലാ വിധ മാലിന്യങ്ങളിൽ നിന്നും പൈശാചികതകളിൽ നിന്നും നിന്നോട് ഞാൻ കാവൽ ചോദിക്കുന്നു. [ബുഖാരി, മുസ്ലിം ] .

## 7- കക്കൂസിൽ നിന്ന് പുറത്തു വരുമ്പോൾ

١١- غفرانك

(അല്ലാഹുവേ) നിന്നോട് ഞാൻ പാപമോചനം തേടുന്നു. [ അബൂദാവൂദ്, തുർമിദി ]

## 8- വുദു ചെയ്യുന്നതിനു മുമ്പ്.

١٢- بسم الله

അല്ലാഹുവിൻെറ നാമത്തിൽ [ അഹ്മദ്, അബൂദാവൂദ് ]

## 9- വുദുവിൽനിന്ന് വിരമിച്ചാൽ

١٣- أشهد أن لا إله إلا الله وحده لا شريك له وأشهد أن محمدا عبده ورسوله .

അല്ലാഹു അല്ലാതെ ആരാധ്യനായി ആരുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. അവൻ ഏകനും പങ്കുകാരില്ലാത്തവ നുമാണ്. നിശ്ചയം മുഹമ്മദ്(സ) അവൻെറ ദൂതനും ദാസ

നുമാണെന്ന് ഞാൻ സാക്ഷ്യം വഹിക്കുകയും ചെയ്യുന്നു. (മുസ്ലിം)

١٤- اللهم اجعلني من التوابين واجعلني من المتطهرين .

അല്ലാഹുവേ, ധാരാളമായി പശ്ചാത്തപിക്കുന്നവരിൽ എന്നെ നീ ആക്കേണമേ. ശുചിത്വം പാലിക്കുന്നവരിലും എന്നെ നീ ആക്കേണമേ! (തുർമുദി).

١٥- سبحانك اللهم وبحمدك أشهد أن لا إله إلا أنت أستغفرك وأتوب إليك .

അല്ലാഹുവേ, നിന്നെസ്തുതിക്കുന്നതോടൊപ്പം ഞാൻ നിൻെറ പരിശുദ്ധിയെ വാഴ്ത്തുന്നു. നീയല്ലാതെ ആരാധ്യനില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. നിന്നോട് പാപമോചനം ചോദിക്കുകയും നിന്നിലേക്ക് ഖേദിച്ചു മടങ്ങുകയും ചെയ്യുന്നു. [ നസാഇ ]

## 10- വീട്ടിൽനിന്ന് പുറപ്പെടുമ്പോൾ

١٦- بسم الله توكلت على الله ولا حول ولا قوة إلا بالله .

അല്ലാഹുവിൻെറ നാമത്തിൽ, അല്ലാഹുവിൻെറ മേൽ ഞാൻ ഭരമേൽപ്പിക്കുന്നു. അല്ലാഹുവിനെ കൊണ്ടല്ലാതെ ഒരു ശക്തിയും കഴിവുമില്ല. [ അബൂദാവൂദ്, തുർമുദി ]

١٧- اللهم إني أعوذ بك أن أضل، أو أضل ، أو أزل ، أو أزل أو أظلم ، أو أظلم ، أو أجهل ، أو يجهل علي .

അല്ലാഹുവേ, ഞാൻ വഴി തെറ്റുകയോ തെറ്റിക്കപ്പെടുകയോ ചെയ്യുന്നതിൽ നിന്നും, ഞാൻ വ്യതിചലിക്കുകയോ വ്യതിയാനത്തിന് വിധേയമാക്കപ്പെടുകയോ ചെയ്യുന്നതിൽ നിന്നും, ആക്രമിക്കുകയോ ആക്രമിക്കപ്പെടുകയോ ചെയ്യുന്നതിൽ നിന്നും അവിവേകം ചെയ്യുകയോ അവിവേകത്തിന് വിധേയ

മാകുകയോ ചെയ്യുന്നതിൽ നിന്നും നിന്നോട് ഞാൻ അഭയം ചോദിക്കുന്നു. [ തുർമുദി, ഇബ്നുമാജ ]

## 11-വീട്ടിൽ പ്രവേശിക്കുമ്പോൾ

١٨- بسم الله ولجنا ، وبسم الله خرجنا ، وعلى ربنا توكلنا .

അല്ലാഹുവിന്റെ നാമത്തിൽ ഞങ്ങൾ പ്രവേശിക്കുന്നു. അല്ലാഹുവിന്റെ നാമത്തിൽ ഞങ്ങൾ പുറപ്പെട്ടു. ഞങ്ങളുടെ നാഥനിൽ ഞങ്ങൾ ഭരമേൽപ്പിച്ചിരിക്കുന്നു. (പിന്നീട് അവൻ അവന്റെ വീട്ടുകാരക്ക് സലാം പറയട്ടെ) [ അബൂദാവൂദ് ]

## 12- പള്ളിയിലേക്ക് പോകുമ്പോൾ

١٩- اللهم اجعل في قلبي نوراً ، وفي لساني نوراً ، و في سمعي نوراً ، وفي بصري نوراً ، ومن فوقي نوراً ، ومن تحتي نوراً ، وعن يميني نوراً ، وعن شمالي نوراً ، ومن أمامي نوراً ،و من خلفي نوراً ، واجعل في نفسي نوراً ، وأعظم لي نوراً ، وعظم لي نوراً ، واجعل لي نوراً ، واجعلني نوراً ، . اللهم أعطني نوراً ، واجعل في عصبي نوراً ، وفي لحمي نوراً ، وفي دمي نوراً ، وفي شعري نوراً ، وفي بشري نوراً ، [ اللهم اجعل لي نوراً في قبري ، .. ونوراً في عظامي ] [ وزدني نوراً ، وزدني نوراً ، وزدني نوراً ، ] [ وهب لي نوراً على نورا.

അല്ലാഹുവേ, എന്റെ ഹൃദയത്തിലും നാവിലും കാതിലും കണ്ണിലും നീ പ്രകാശം നൽകേണമേ! എന്റെ മുകളിലും താഴെയും വലതും ഇടതും ഭാഗങ്ങളിലും എന്റെ മുന്നിലും പിന്നിലും നീ പ്രകാശം നൽകേണമേ! എനിക്ക് പ്രകാശത്തെ മഹിതമാക്കുകയും അത് മഹത്വപ്പെടുത്തിതരികയും ചെയ്യേ

ണമേ! എനിക്ക് പ്രകാശം നൽകുകയും എന്നെ പ്രകാശി തമാക്കുകയും ചെയ്യേണമേ! അല്ലാഹുവേ, എനിക്ക് പ്രകാ ശത്തെ നൽകുകയും എൻെറ ഞരമ്പുകളിലും മാംസത്തിലും രക്തത്തിലും രോമത്തിലും ആ പ്രകാശത്തെ നീ ആക്കുകയും ചെയ്യേണമേ! [ബുഖാരി, മുസ്‌ലിം]
അല്ലാഹുവേ, എൻെറ ഖബറിൽ നീ പ്രകാശം നൽകേണമേ! എൻെറ അസ്ഥികളിലും നീ പ്രകാശം തരേണമേ, [തുർമുദി] എനിക്ക് പ്രകാശത്തെ വർദ്ധിപ്പിക്കേണമേ! (ഇത് മൂന്ന് തവണ ആവർത്തിക്കുക) [ അദബുൽ മുഫ്റദ് ] എനിക്ക് പ്രകാശത്തിനു മേൽ പ്രകാശം നൽകേണമേ! [ഇബ്നു അബി ആസ്വിം-ഫത്ഹുൽ ബാരി]

## 13- പള്ളിയിൽ പ്രവേശിക്കുമ്പോൾ

٢٠- أعوذ بالله العظيم وبوجهه الكريم وسلطانه القديم من الشيطان الرجيم ، بسم الله ، والصلاة [ والسلام على رسول الله ] ، اللهم افتح لي أبواب رحمتك .

മഹാനായ അല്ലാഹുവെ കൊണ്ടും ആദരണീയമായ അവൻെറ മുഖകമലം കൊണ്ടും അവൻെറ അനാദിയായ ആധിപത്യം മുഖേനയും ശപിക്കപ്പെട്ട പിശാചിൽനിന്ന് ഞാൻ അഭയം ചോദിക്കുന്നു. [അബൂദാവൂദ്] അല്ലാഹുവിൻെറ നാമത്തിൽ, അല്ലാഹുവിൻെറ ദൂതൻെറ മേൽ രക്ഷയും സമാധാനവും ഉണ്ടാകട്ടെ. [അബൂദാവൂദ്] അല്ലാഹുവേ, നിൻെറ കാരുണ്യത്തിൻെറ കവാടങ്ങൾ നീ എനിക്ക് തുറന്നു തരേണമേ! [മുസ്‌ലിം]

## 14- പള്ളിയിൽ നിന്ന് പുറത്തിറങ്ങുമ്പോൾ

٢١- بسم الله والصلاة والسلام على رسول الله ، اللهم إني أسألك من فضلك ، اللهم اعصمني من الشيطان الرجيم .

അല്ലാഹുവിൻെറ നാമത്തിൽ, അല്ലാഹുവിൻെറ ദൂതൻെറ മേൽ രക്ഷയും സമാധാനവും ഉണ്ടാകട്ടെ. അല്ലാഹുവെ നിൻെറ ഔദാര്യത്തിൽ നിന്ന് ഞാൻ ചോദിക്കുന്നു. അല്ലാഹുവെ ശപിക്കപ്പെട്ട പിശാചിൽ നിന്നും നീ എന്നെ രക്ഷിക്കേണമെ! [ ഇബ്നുമാജ ]

## 15- ബാങ്കിൻെറ ദിക്റുകൾ

ബാങ്ക് വിളിക്കുന്നവൻ പറയുന്നതുപോലെ കേൾക്കുന്നവനും പറയേണ്ടതാണ്. എന്നാൽ حي على الصلاة، حي علــى الفـــلاح എന്ന് അവൻ കേൾക്കുമ്പോൾ لا حـــــول ولا قـــــوة إلا بالله (അല്ലാഹുവിനെ കൊണ്ടല്ലാതെ ഒരു കഴിവും ശേഷിയുമില്ല) എന്ന് പറയുക. [ ബുഖാരി, മുസ്ലിം ]

٢٣- وأنا أشهد أن لا إله إلا الله وحده لا شريك له وأن محمدا عبده ورسوله رضيت بالله ربا وبمحمد رسولا وبالإسلام دينا .

കേൾക്കുന്നവൻ പറയുക:- ഏകനും പങ്കുകാരുമില്ലാത്ത അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനില്ലെന്നും മുഹമ്മദ് (സ) അവൻെറ ദൂതനും ദാസനുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. അല്ലാഹുവിനെ നാഥനായും മുഹമ്മദിനെ ദൂതനായും ഇസ്ലാമിനെ മതമായും ഞാൻ തൃപ്തിപ്പെട്ടിരിക്കുന്നു. [മുസ്ലിം] ബാങ്ക് വിളിക്കുന്നവൻ സാക്ഷ്യ വാക്യങ്ങൾ പറഞ്ഞ ഉടനെയാണ് ഇത് പറയേണ്ടത്. [ഇബ്നു ഖുസൈമ].

ബാങ്കിന് പ്രത്യുത്തരം ചെയ്ത ശേഷം അവൻ നബി (സ) യുടെ മേൽ സ്വലാത്ത് ചൊല്ലേണ്ടതാണ്. [ മുസ്ലിം ]

അവൻ പറയണം:-

٢٥- اللهم رب هذه الدعوة التامة والصلاة القائمة آت محمداً الوسيلة والفضيلة وابعثه مقاما محموداً الذي وعدته لإنك لا تخلف الميعاد]

ഈ പരിപൂർണ്ണമായ പ്രാർത്ഥനയുടെയും ആസന്നമായ നമസ്കാരത്തിൻെറയും ഉടമസ്ഥനായ അല്ലാഹുവേ, മുഹമ്മദ് നബി (സ) ക്ക് വസ്വീല, ഫദീല എന്നി പദവികൾ നൽകേണമേ നീ വാഗ്ദാനം ചെയ്ത സ്തുത്യർഹമായ സ്ഥാനത്തേക്ക് അദ്ദേഹത്തെ നീ നിയോഗിക്കുകയും ചെയ്യേണമേ [ ബുഖാരി ] നിശ്ചയമായും നീ വാഗ്ദത്തം ലംഘിക്കുന്നവനല്ലല്ലോ. [ ബൈഹഖി ]
ബാങ്കിൻെറയും ഇഖാമത്തിൻെറയും ഇടയിൽ അവൻ തൻെറ ആവശ്യങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കേണ്ടതാണ്. കാരണം ആ സമയത്തെ പ്രാർത്ഥന തിരസ്കരിക്കപ്പെടുകയില്ല. [തുർമുദി, അബൂദാവൂദ്]

## 16- നമസ്കാരത്തിലെ പ്രാരംഭ പ്രാർത്ഥന.

٢٧- اللهم باعد بيني وبين خطاياى كما باعدت بين المشرق والمغرب ، اللهم نقني من خطاياي كما ينقى الثوب الأبيض من الدنس ، اللهم اغسلني من خطاياي بالثلج والماء والبرد .

അല്ലാഹുവേ, കിഴക്കിനും പടിഞ്ഞാറിനുമിടയിൽ നീ അകറ്റിയതുപോലെ എൻെറയും എൻെറ പാപങ്ങളുടെയും ഇടയിൽ നീ അകറ്റേണമേ! അല്ലാഹുവെ വെള്ളവസ്ത്രം അഴുക്കിൽനിന്ന് ശുദ്ധിയാക്കപ്പെടുന്നതുപോലെ എന്നെ പാപങ്ങളിൽ നിന്ന് നീ ശുദ്ധിയാക്കേണമേ! അല്ലാഹുവേ എന്നെ പാപങ്ങളിൽ നിന്ന് ആലിപ്പഴം കൊണ്ടും വെള്ളം കൊണ്ടും മഞ്ഞുകൊണ്ടും കഴുകേണമേ! [ബുഖാരി, മുസ്ലിം ]

٢٨- سبحانك اللهم وبحمدك وتبارك اسمك وتعالى جدك ولا إله غيرك .

അല്ലാഹുവെ നിന്നെ സ്തുതിക്കുന്നതോടൊപ്പം നിന്റെ പരിശുദ്ധിയെ ഞാന്‍ വാഴ്ത്തുന്നു. നിന്റെ നാമം അനുഗ്രഹിതവും നിന്റെ കാര്യം ഉന്നതവുമായിരിക്കുന്നു. നീയല്ലാതെ മറ്റൊരു ആരാധ്യനുമില്ല. [ തുര്‍മുദി, ഇബ്നുമാജ ].

٢٩- وجهت وجهي للذي فطر السموات والأرض حنيفاً وما أنا من المشركين إن صلاتي ، ونسكي ، ومحياي، ومماتي لله رب العالمين ، لا شريك له وبذلك أمرت وأنا من المسلمين . اللهم أنت الملك لا إله إلا أنت . أنت ربي وأنا عبدك ، ظلمت نفسي واعترفت بذنبي فاغفرلي ذنوبي جميعاً إنه لا يغفر الذنوب إلا أنت . واهدني لأحسن الأخلاق لا يهدي لأحسنها إلا أنت ، واصرف عني سيئها ، لا يصرف عني سيئها إلا أنت لبيك وسعديك ، والخير كله بيديك . والشر ليس إليك أنا بك وإليك تباركت وتعاليت أستغفرك وأتوب إليك.

ആകാശങ്ങളെയും, ഭൂമിയെയും സൃഷ്ടിച്ചവനിലേക്ക് ഋജുമനസ്കനായി ഞാന്‍ എന്റെ മുഖത്തെ തിരിച്ചിരിക്കുന്നു. ഞാന്‍ ബഹുദൈവാരാധകരില്‍ പെട്ടവനല്ല. നിശ്ചയം എന്റെ നമസ്കാരവും ആരാധനകളും എന്റെ ജീവിതവും മരണവും ലോക രക്ഷിതാവായ അല്ലാഹുവിനാണ്. അവന് പങ്കുകാരെ ഇല്ല. അതാണ് എന്നോട് കല്‍പിക്കപ്പെട്ടിരിക്കുന്നത്. ഞാന്‍ മുസ്ലിംകളില്‍ പെട്ടവനാണ്. അല്ലാഹുവെ നീയാണ് രാജാധിപത്യമുള്ളവന്‍. നീയല്ലാതെ ആരാധ്യനില്ല.

നീ എൻെറ നാഥനും ഞാൻ നിൻെറ ദാസനുമാണ്. ഞാൻ എന്നോട് തന്നെ അക്രമം ചെയ്തിരിക്കുന്നു. ഞാൻ എൻെറ പാപങ്ങൾ ഏറ്റു പറയുന്നു. അതിനാൽ എൻെറ മുഴുവൻ പാപങ്ങളും നീ പൊറുത്ത് തരേണമേ! നിശ്ചയം നീയല്ലാതെ പാപങ്ങൾ പൊറുക്കാനില്ല. ഉത്തമ സ്വഭാവ ഗുണങ്ങളിലേക്ക് നീ എന്നെ നയിക്കേണമേ, അതിലേക്ക് നയിക്കാൻ നീയല്ലാതെ ഇല്ല. എന്നിൽ നിന്ന് ചീത്ത സ്വഭാവങ്ങളെ നീ തടയേണമേ! അതിനെ എന്നിൽനിന്ന് നീ അല്ലാതെ തിരിച്ചു കളയുകയില്ല. നിൻെറ വിളിക്ക് ഞാൻ ഉത്തരം ചെയ്യുകയും നിന്നെ സന്തോഷപൂർവ്വം സേവിക്കുകയും ചെയ്യുന്നു.
നന്മ മുഴുവനും നിൻെറ കൈകളിലാണ്. തിന്മയൊന്നും നിന്നിലേക്കല്ല. ഞാൻ (ജീവിക്കുന്നത്) നിന്നെകൊണ്ടും (എൻെറ മടക്കം) നിന്നിലേക്കുമാണ്. നീ അനുഗ്രഹീതനും ഉന്നതനുമായിരിക്കുന്നു. ഞാൻ നിന്നോട് പാപമോചനം ചോദിക്കുകയും നിന്നിലേക്ക് പശ്ചാത്തപിച്ച് മടങ്ങുകയും ചെയ്യുന്നു. (മുസ്ലിം)

٣٠- اللهم رب جبرائيل ، وميكائيل ، وإسرافيل فاطر السموات والأرض. عالم الغيب والشهادة أنت تحكم بين عبادك فيما كانوا فيه يختلفون . اهدني لما اختلف فيه من الحق بإذنك إنك تهدي من تشاء إلى صراط مستقيم .

ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവും ദൃശ്യവും അദൃശ്യവും അറിയുന്നവനും ജിബ്രീൽ, മീക്കായീൽ, ഇസ്റാഫീൽ എന്നിവരുടെ നാഥനുമായ അല്ലാഹുവേ, നിൻെറ ദാസന്മാർക്കിടയിൽ ഭിന്നിപ്പുള്ള കാര്യത്തിൽ വിധിക്കുന്നവൻ നീയാണ്. ഭിന്നിച്ചിട്ടുള്ളതിൽ സത്യത്തിലേക്ക് നിൻെറ അനുമതിയോടെ എന്നെ നയിക്കേണമേ! നിശ്ചയമായും

നി ഉദ്ദേശിക്കുന്നവരെ ചൊവ്വായ മാർഗ്ഗത്തിലേക്ക് നീ നയിക്കുന്നു. [ മുസ്‌ലിം ]

٣١- الله اكبر كبيراً ، الله اكبر كبيراً ، الله اكبر كبيراً ، والحمد لله كثيراً ، والحمد لله كثيراً ، والحمد لله كثيراً ، وسبحان الله بكرة وأصيلاً (٣) أعوذ بالله من الشيطان من نفخه ونفثه وهمزه.

അല്ലാഹു ഏറ്റവും വലിയവനാണ്. അല്ലാഹുവിന് അതിരറ്റ എല്ലാ സ്തുതികളും അർപ്പിക്കുന്നു. പ്രഭാതത്തിലും പ്രദോഷത്തിലും അല്ലാഹുവിൻെറ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. (മൂന്ന് പ്രാവശ്യം ചൊല്ലുക) പിശാചിൻെറ ദുർബോധനത്തിൽ നിന്നും അവൻെറ ഊത്തിൽ നിന്നും ദുഷ്പ്രേരണകളിൽ നിന്നും അല്ലാഹുവിനോട് ഞാൻ കാവൽ തേടുന്നു. [ മുസ്‌ലിം, അബൂദാവൂദ് ]

٣٢- اللهم لك الحمد أنت نور السموات والأرض ومن فيهن ، ولك الحمد أنت قيم السموات والأرض ومن فيهن ، [ ولك الحمد أنت رب السموات والأرض ومن فيهن ] [ ولك الحمد ] لك ملك السموات والأرض ومن فيهن ولك الحمد أنت ملك السموات والأرض ومن فيهن [ ولك الحمد ] [ أنت الحق ، ووعدك الحق ، وقولك الحق ، ولقاؤك الحق ، والجنة حق ، والنار حق ، والنبيون حق، ومحمد ﷺ حق، والساعة حق ] [ اللهم لك أسلمت، وعليك توكلت، وبك آمنت، وإليك أنبت وبك خاصمت ، وإليك حاكمت. فاغفرلي ما قدمت ، وما أخرت ، وما أسررت

، وما أعلنت ] [ أنت المقدم ، وأنت المؤخر لا إله إلا أنت ] [ أنت

إلهي لا إله إلا أنت ]

അല്ലാഹുവേ, സർവ്വ സ്തുതിയും നിനക്കാണ്. ആകാശങ്ങളുടേയും ഭൂമിയുടേയും അവയിലുള്ളവരുടേയും പ്രകാശമാണ് നീ. ആകാശങ്ങളുടേയും ഭൂമിയുടേയും അവയിലുള്ളവരുടേയും പരിപാലകനായ നിനക്കാണ് എല്ലാ സ്തുതിയും. ആകാശങ്ങളുടേയും ഭൂമിയുടേയും അവയിലുള്ളവരുടേയും നാഥനുമായ നിനക്കാണ് എല്ലാ സ്തുതിയും. ആകാശങ്ങളുടേയും ഭൂമിയുടേയും അവയിലുള്ളവരുടേയും ആധിപത്യം നിനക്കാണ്. സർവ്വ സ്തുതിയും നിനക്കാണ്. [ആകാശങ്ങളുടേയും ഭൂമിയുടേയും രാജാവാണ് നീ. സ്തുതി മുഴുവൻ നിനക്കാണ്] [എല്ലാ സ്തുതിയും നിനക്കാണ്] [നീ സത്യമാണ്. നിന്റെ വാഗ്ദാനവും സത്യമാണ്. നിന്റെ വചനവും നീയുമായുള്ള ദർശനവും സത്യമാണ്. സ്വർഗ്ഗവും നരകവും സത്യമാണ്. നബിമാർ സത്യമാണ്. മുഹമ്മദും (സ)സത്യമാണ്. അന്ത്യനാളും സത്യം തന്നെ] [അല്ലാഹുവേ, നിനക്ക് ഞാൻ കീഴ്പെട്ടിരിക്കുന്നു. നിന്റെ മേൽ ഞാൻ ഭരമേൽപ്പിക്കുന്നു. നിന്നിൽ ഞാൻ വിശ്വസിച്ചിരിക്കുന്നു. നിന്നിലേക്ക് ഞാൻ ഖേദിച്ചു മടങ്ങിയിരിക്കുന്നു. നിന്റെ പേരിൽ ഞാൻ സംവദിക്കുന്നു. നിന്നിലേക്ക് ഞാൻ ആവലാതി ബോധിപ്പിക്കുന്നു. അതിനാൽ ഞാൻ മുന്തിച്ചു ചെയ്തതും പിന്തിച്ചു ചെയ്തതും രഹസ്യമായി ചെയ്തതും പരസ്യമായി ചെയ്തതുമായ തെറ്റുകൾ നീ എനിക്ക് പൊറുത്തു തരേണമേ] മുന്തിക്കുന്നവൻ നീയാണ്. പിന്തിക്കുന്നവനും നീ തന്നെ. നീയല്ലാതെ ഒരാരാധ്യനുമില്ല. നീയാണ് എന്റെ ആരാധ്യൻ നീയല്ലാതെ ഒരാരാധ്യനുമില്ല] [ബുഖാരി, മുസ്ലിം]

## 17- റുകൂഇലെ പ്രാർത്ഥന

٢٢- سبحان ربي العظيم

മഹാനായ എൻെറ നാഥൻെറ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. (മൂന്ന് പ്രാവശ്യം പറയുക) (അഹ്മദ്, തുർമുദി, അബൂദാവൂദ്)

٢٤- سبحانك اللهم ربنا وبحمدك اللهم اغفرلي

ഞങ്ങളുടെ നാഥനായ അല്ലാഹുവേ, നിന്നെ സ്തുതിക്കുന്നതോടൊപ്പം നിൻെറ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. അല്ലാഹുവേ എനിക്ക് പാപമോചനം നൽകേണമേ. [ ബുഖാരി, മുസ്ലിം ] .

٢٥- سبوح قدوس رب الملائكة والروح

ജിബ്രീലിൻെറയും ഇതര മലക്കുകളുടെയും നാഥൻ ഏറെ പരിശുദ്ധൻ. (മുസ്ലിം, അബൂദാവൂദ്)

٣٦- اللهم لك ركعت ، وبك آمنت ، ولك أسلمت خشع لك سمعي ، وبصري ، ومخي ، وعظمي ، وعصبي ، وما استقل به قدمي

അല്ലാഹുവേ, നിനക്ക് മുമ്പിൽ ഞാൻ കുനിഞ്ഞിരിക്കുന്നു. നിന്നിൽ ഞാൻ വിശ്വസിച്ചിരിക്കുന്നു. നിനക്ക് ഞാൻ കീഴ്പെട്ടിരിക്കുന്നു. എൻെറ കണ്ണും കാതും മജ്ജയും ധമനികളും അസ്ഥിയും എൻെറ പാദങ്ങൾ വഹിക്കുന്നതുമൊക്കെ നിനക്കിതാ കീഴ്പെട്ടിരിക്കുന്നു. [ മുസ്ലിം, തുർമുദി ].

٣٧- سبحان ذي الجبروت والملكوت ، والكبرياء ، والعظمة

സർവ്വ ശക്തിയും പരമാധികാരവും അത്യുന്നതിയും മഹത്വവുമുള്ളവൻെറ പരിശുദ്ധിയെ ഞാൻ പ്രകീർത്തിക്കുന്നു. [ അബൂദാവൂദ്, നസാഇ, അഹ്മദ് ]

## 18- റുകൂഇൽ നിന്ന് ഉയരുമ്പോൾ

٣٨- سمع الله لمن حمده

അല്ലാഹുവിനെ സ്തുതിച്ചവർക്ക് അവൻ കേട്ടുത്തരം ചെയ്യട്ടെ. [ ബുഖാരി ]

٣٩- ربنا ولك الحمد حمدا كثيرا طيبا مباركا فيه

അനുഗ്രഹീതവും വിശിഷ്ടവുമായ അതിരറ്റ സ്തുതികൾ ഞങ്ങളുടെ നാഥാ നിനക്കിതാ സമർപ്പിക്കുന്നു. [ ബുഖാരി ]

٤٠- ملء السموات وملء الأرض وما بينهما وملء ما شئت من شيء بعد. أهل الثناء والمجد أحق ما قال العبد وكلنا لك عبد . اللهم لا مانع لما أعطيت ولا معطي لما منعت ولا ينفع ذا الجد منك الجد .

ആകാശങ്ങളിലും ഭൂമിയിലും അവക്കിടയിലും ശേഷം നീ ഉദ്ദേശിച്ച എല്ലായിടത്തും നിറയെയുള്ള സ്തുതി നിനക്കാണ്. ഉന്നതിക്കും പ്രശംസക്കും അർഹനായവനേ! ഞങ്ങളെല്ലാം നിന്റെ അടിമയായിരിക്കെ ഒരു ദാസൻ പറയാൻ ഏറ്റവും അർഹമായത് ഇതാണ്. അല്ലാഹുവേ, നീ നൽകുന്നത് തടയുന്നവനില്ല. നീ തടയുന്നത് നൽകുന്നവനുമില്ല. ഏത് ധനികന്റെ ഐശ്വര്യവും നിന്റെ അടുക്കൽ ഉപകരിക്കുകയില്ല. [ മുസ്‌ലിം ]

## 19- സുജൂദിലെ പ്രാർത്ഥന

٤١- سبحان ربي الأعلى

അത്യുന്നതനായ എന്റെ നാഥന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. (മൂന്നുതവണ പറയുക) [അഹ്മദ്, തുർമുദി, നസാഇ]

٤٢- سبحانك اللهم ربنا وبحمدك اللهم اغفرلي

ഞങ്ങളുടെ നാഥനായ അല്ലാഹുവേ നിന്നെ സ്തുതിക്കുന്നതോടൊപ്പം നിന്റെ പരിശുദ്ധിയെ ഞാൻ പ്രകീർത്തിക്കുന്നു.

അല്ലാഹുവേ എനിക്ക് പൊറുത്ത് തരേണമേ! [ ബുഖാരി, മുസ്ലിം ]

٤٣- سبوح قدوس رب الملائكة والروح

ജിബ്രീലിന്റെയും ഇതര മലക്കുകളുടെയും നാഥൻ ഏറെ പരിശുദ്ധനാണ്. [ മുസ്ലിം ]

٤٤- اللهم لك سجدت وبك آمنت ، ولك أسلمت سجد وجهي للذي خلقه وصوره وشق سمعه وبصره تبارك الله أحسن الخالقين))

അല്ലാഹുവേ നിനക്ക് ഞാനിതാ സാഷ്ടാംഗം ചെയ്തിരിക്കുന്നു. നിന്നെ വിശ്വസിക്കുകയും നിനക്ക് കീഴ്പെടുകയും ചെയ്തിരിക്കുന്നു. സൃഷ്ടിക്കുകയും രൂപം നൽകുകയും കണ്ണും കാതും കീറുകയും ചെയ്തവന് എന്റെ മുഖം സാഷ്ടാംഗം ചെയ്തിരിക്കുന്നു. സൃഷ്ടിക്കുന്നവനിൽ ഉത്തമനായ അല്ലാഹു അനുഗ്രഹീതനായിരിക്കുന്നു. [ മുസ്ലിം ]

٤٥- سبحان ذي الجبروت والملكوت ، والكبرياء ، والعظمة

പരമ ശക്തിയും പരമാധികാരവും അത്യുന്നതിയും മഹത്വവുമുള്ളവന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. [അബൂദാവൂദ്, നസാഇ ]

٤٦- اللهم اغفرلي ذنبي كله ، دقه وجله وأوله وآخره وعلانيته وسره

അല്ലാഹുവേ, ചെറുതും വലുതും ആദ്യത്തേതും അവസാനത്തേതും പരസ്യവും രഹസ്യവുമായ എന്റെ എല്ലാ പാപങ്ങളും നീ പൊറുത്തു തരേണമേ! [ മുസ്ലിം ]

٤٧- اللهم إني أعوذ برضاك من سخطك ، وبمعافاتك من عقوبتك وأعوذ بك منك ، لا أحصى ثناء عليك أنت كما أثنيت على نفسك ))

അല്ലാഹുവേ, നിശ്ചയം ഞാനിതാ നിൻെറ പ്രീതി കൊണ്ട് നിൻെറ കോപത്തിൽ നിന്നും നിൻെറ വിട്ടു വീഴ്ചകൊണ്ട് നിൻെറ ശിക്ഷയിൽ നിന്നും അഭയം തേടുന്നു. നിന്നിൽ നിന്നുള്ള എല്ലാ വിഷമങ്ങളിൽ നിന്നും നിന്നോട് ഞാൻ കാവൽ തേടുന്നു. നിൻെറ മേലുള്ള സ്തുതിയെ കണക്കാക്കാൻ എനിക്ക് കഴിയില്ല. നീ നിന്നെക്കുറിച്ച് പ്രകീർത്തിച്ചത് എങ്ങനെ യാണോ അങ്ങനെയാണ് നീ. [ മുസ്ലിം ]

## 20- രണ്ടു സുജൂദിനിടയിൽ

٤٨- رب اغفرلي رب اغفرلي

നാഥാ എനിക്ക് പൊറുത്ത് തരണേ! (രണ്ടു തവണ പറയുക) [ അബൂദാവൂദ് ]

٤٩- اللهم اغفرلي ، وارحمني واهدني واجبرني وعافني وارزقني ، وارفعني

അല്ലാഹുവേ, എനിക്ക് പൊറുത്ത് തരണേ! എന്നോട് കരുണ കാണിക്കണേ! എന്നെ നേർ വഴിയിലാക്കണേ! എൻെറ കാര്യങ്ങൾ പരിഹരിക്കണേ! എനിക്ക് സൗഖ്യം നൽകണേ! എനിക്ക് ഉപജീവനം തരേണമേ! എന്നെ ഉയർത്തേണമേ! [ തുർമുദി, ഇബ്നുമാജ ]

## 21- ഖുർആൻ പാരായണത്തിൻെറ സുജൂദിൽ

٥٠- سجد وجهي للذي خلقه ، وشق سمعه وبصره بحوله وقوته فتبارك الله أحسن الخالقين

സൃഷ്ടിക്കുകയും കണ്ണും കാതും കീറുകയും ചെയ്തത് ഏതൊരുവൻെറ ശക്തിയും ശേഷിയും കൊണ്ടാണോ അവനിതാ എൻെറ മുഖം സാഷ്ടാംഗം ചെയ്തിരിക്കുന്നു. സൃഷ്ടിക്കുന്നവരിൽ ഉത്തമനായ അല്ലാഹു അനുഗ്രഹീതനായിരിക്കുന്നു. [ തുർമുദി, അഹ്മദ്, ഹാകിം ]

٥١- اللهم اكتب لي بها عندك أجراً ، وضع عني بها وزراً ، واجعلها لي عندك ذخراً ، وتقبلها مني كما تقبلتها من عبدك داود ))

അല്ലാഹുവേ, (ഖുർആൻ) പാരായണം ചെയ്തതിന് എനിക്ക് നിൻെറ അടുത്ത് പ്രതിഫലം രേഖപ്പെടുത്തുകയും എന്നിൽ നിന്ന് പാപങ്ങൾ നീ മാപ്പാക്കുകയും ചെയ്യേണമേ! അത് നിൻെറ അടുക്കൽ ഒരു നിക്ഷേപമാക്കേണമേ! നിൻെറ ദാസനായ ദാവൂദിൽ നിന്ന് അത് സ്വീകരിച്ചപോലെ എന്നിൽ നിന്ന് നീ അതു സ്വീകരിക്കേണമേ! [ തുർമുദി, ഹാകിം ]

## 22- തശഹ്ഹുദ്

٥٢- التحيات لله ، والصلوات ، والطيبات ، السلام عليك أيها النبي ورحمة الله وبركاته ، السلام علينا وعلى عباد الله الصالحين . أشهد أن لا إله إلا الله وأشهد أن محمداً عبده ورسوله

എല്ലാ തിരുമുൽ കാഴ്ചകളും അല്ലാഹുവിനാണ്. നല്ലതും വിശിഷ്ടമായതും (അവനാണ്). നബിയേ അങ്ങേക്ക് അല്ലാഹുവിൻെറ സമാധാനവും കാരുണ്യവും അവൻെറ അനുഗ്രഹങ്ങളും ഉണ്ടാകട്ടെ. ഞങ്ങൾക്കും അല്ലാഹുവിൻെറ സദ്വൃത്തരായ ദാസന്മാർക്കും സമാധാനമുണ്ടാകട്ടെ. അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു.

നിശ്ചയം മുഹമ്മദ് അല്ലാഹുവിൻെറ ദൂതനും ദാസനുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. [ ബുഖാരി ]

## 23- തശഹ്ഹുദിനു ശേഷമുള്ള സ്വലാത്ത്.

٥٣- اللهم صل على محمد وعلى آل محمد كما صليت على إبراهيم وعلى آل إبراهيم إنك حميد مجيد ، اللهم بارك على محمد وعلى آل محمد كما باركت على إبراهيم وعلى آل إبراهيم إنك حميد مجيد

അല്ലാഹുവേ, ഇബ്റാഹീമിനും കുടുംബത്തിനും നീ ഗുണം ചെയ്ത പോലെ മുഹമ്മദ് നബി (സ) ക്കും കുടുംബത്തിനും നീ ഗുണം ചെയ്യേണമേ! നിശ്ചയം നീ സ്തുത്യർഹനും ഉന്നതനുമാണ്. അല്ലാഹുവേ, ഇബ്റാഹീമിനെയും കുടുംബത്തെയും നീ അനുഗ്രഹിച്ചത് പോലെ മുഹമ്മദ് നബി (സ) ക്കും കുടുംബത്തിനും നീ അനുഗ്രഹം ചെയ്യേണമേ! നിശ്ചയം നീ സ്തുതിക്കപ്പെട്ടവനും ഉന്നതനുമാണ്. [ ബുഖാരി ]

٥٤- اللهم صل على محمد وعلى أزواجه وذريته كما صليت على آل إبراهيم . وبارك على محمد وعلى أزواجه وذريته كما باركت على آل إبراهيم . إنك حميد مجيد ))

അല്ലാഹുവേ, ഇബ്റാഹീം നബിയുടെ കുടുംബത്തിന് നീ ഗുണം ചെയ്തതുപോലെ മുഹമ്മദ് നബിക്കും അദ്ദേഹത്തിൻെറ ഭാര്യമാർക്കും സന്താനങ്ങൾക്കും ഗുണം ചെയ്യേണമേ. ഇബ്റാഹീം നബിയുടെ കുടുംബത്തിന് നീ അനുഗ്രഹം ചെയ്തതുപോലെ മുഹമ്മദ് നബിക്കും അദ്ദേഹത്തിൻെറ ഭാര്യമാർക്കും സന്താനങ്ങൾക്കും നീ അനുഗ്രഹം ചെയ്യേണമേ. തീർച്ചയായും നീ സ്തുത്യർഹനും ഉന്നതനുമാണ്. [ ബുഖാരി ]

## 24-തശഹ്ഹുദിൻെറയും സലാമിൻെറയും ഇടയിൽ പ്രാർത്ഥന

٥٥- اللهم إني أعوذ بك من عذاب القبر ، ومن عذاب جهنم ، ومن فتنة المحيا والممات ، ومن شر فتنة المسيح الدجال

**അല്ലാഹുവേ, ഖബർ ശിക്ഷയിൽ നിന്നും നരക ശിക്ഷയിൽ നിന്നും ജീവിതത്തിലും മരണത്തിലുമുണ്ടാകുന്ന പരീക്ഷണങ്ങളിൽ നിന്നും മസീഉദ്ദജ്ജാലിൻെറ ഉപദ്രവങ്ങളിൽ നിന്നും ഞാൻ നിന്നിലഭയം തേടുന്നു. [ ബുഖാരി, മുസ്ലിം ]**

٥٦- اللهم إني أعوذ بك من عذاب القبر ، وأعوذ بك من فتنة المسيح الدجال ، وأعوذ بك من فتنة المحيا والممات. اللهم إني أعوذ بك من المأثم والمغرم

**അല്ലാഹുവേ, ഖബർ ശിക്ഷയിൽ നിന്ന് ഞാൻ നിന്നിലഭയം തേടുന്നു. മസീഉദ്ദജ്ജാലിൻെറ കുഴപ്പത്തിൽ നിന്നും ഞാൻ നിന്നോട് കാവൽ ചോദിക്കുന്നു. ജീവിതത്തിലെയും മരണത്തിലെയും പരീക്ഷണങ്ങളിൽ നിന്നും നിന്നിലഭയം പ്രാപിക്കുന്നു. അല്ലാഹുവേ, പാപങ്ങളിൽ നിന്നും കടബാധ്യതയിൽ നിന്നും നിന്നോട് അഭയം തേടുന്നു. [ ബുഖാരി, മുസ്ലിം ]**

٥٧- اللهم إني ظلمت نفسي ظلما كثيراً ولا يغفر الذنوب إلا أنت . فاغفرلي مغفرةً من عندك وارحمني إنك أنت الغفور الرحيم

**അല്ലാഹുവേ ഞാൻ എൻെറ ആത്മാവിനോട് അനേകം അക്രമങ്ങൾ ചെയ്ത് പോയിട്ടുണ്ട്. പാപങ്ങൾ പൊറുക്കാൻ നീയല്ലാതെയില്ല. അതിനാൽ നിൻെറ അടുത്ത് നിന്നുള്ള പാപമോചനം എനിക്ക് ചെയ്ത് തരികയും എന്നോട് കരുണ കാ**

ണിക്കുകയും ചെയ്യേണമേ! നിശ്ചയം നീ കൂടുതൽ പൊറു ക്കുന്നവനും കാരുണ്യവാനുമാണല്ലോ. [ ബുഖാരി, മുസ്‌ലിം ]

٥٨- اللهم اغفر لي ما قدمت ، وما أخرت ، وما أسررت ، وما أعلنت ، وما أسرفت ، وما أنت أعلم به مني . أنت المقدم ، وأنت المؤخر لا إله إلا أنت

അല്ലാഹുവേ, ഞാൻ മുന്തിച്ചു ചെയ്തതും പിന്തിച്ചു ചെയ്ത തും രഹസ്യമായും പരസ്യമായും അമിതമായും ചെയ്ത് പോ യതും എന്നേക്കാൾ കൂടുതൽ നിനക്ക് അറിയാവുന്നതുമായ എൻെറ എല്ലാ പാപങ്ങളും നീ എനിക്ക് പൊറുത്ത് തരേണമേ! നീയാണ് മുന്തിക്കുന്നവനും പിന്തിക്കുന്നവനും. നീയല്ലാതെ ഒരാരാധ്യനുമില്ല. [ മുസ്‌ലിം ]

٥٩- اللهم أعني على ذكرك ، وشكرك ، وحسن عبادتك

അല്ലാഹുവേ, നിന്നെ സ്മരിക്കാനും നിന്നോട് നന്ദി കാണി ക്കാനും നിനക്ക് നല്ല രൂപത്തിൽ ഇബാദത്ത് ചെയ്യാനും എന്നെ നീ സഹായിക്കേണമേ! [ അബൂദാവൂദ്, നസാഈ ]

٦٠- اللهم إني أعوذ بك من البخل ، وأعوذ بك من الجبن ، وأعوذ بك من أن أرد إلى أرذل العمر ، وأعوذ بك من فتنة الدنيا وعذاب القبر

അല്ലാഹുവേ, ലുബ്ധിൽനിന്നും ഭീരുത്വത്തിൽ നിന്നും വാർദ്ധ ക്യത്തിൻെറ നിസ്സഹായതയിലേക്ക് മടക്കപ്പെടുന്നതിൽ നിന്നും നിന്നോട് ഞാൻ അഭയം തേടുന്നു. ഭൗതികതയുടെ പരീക്ഷ ണത്തിൽ നിന്നും ഖബർ ശിക്ഷയിൽ നിന്നും നിന്നോട് ഞാൻ കാവൽ ചോദിക്കുന്നു. [ബുഖാരി ]

٦١- اللهم إني أسألك الجنة وأعوذ بك من النار

അല്ലാഹുവേ, നിന്നോട് ഞാൻ സ്വർഗ്ഗം ചോദിക്കുന്നു. നരകത്തിൽ നിന്ന് ഞാൻ നിന്നിലഭയം തേടുകയും ചെയ്യുന്നു. [ അബൂദാവൂദ് ] .

٦٢- اللهم بعلمك الغيب وقدرتك على الخلق أحيني ما علمت الحياة خيراً لي وتوفني إذا علمت الوفاة خيراً لي اللهم إني أسألك خشيتك في الغيب والشهادة ، وأسألك كلمة الحق في الرضا والغضب ، وأسألك القصد في الغنى والفقر ، وأسألك نعيماً لا ينفد ، وأسألك قرة عين لا تنقطع ، وأسألك الرضا بعد القضاء ، وأسألك برد العيش بعد الموت ، وأسألك لذة النظر إلى وجهك والشوق إلى لقائك في غير ضراء مضرة ولا فتنة مضلة اللهم زينا بزينة الإيمان واجعلنا هداة مهتدين

അല്ലാഹുവേ, നിന്റെ അദൃശ്യ ജ്ഞാനവും സൃഷ്ടികളുടെ മേലുള്ള നിന്റെ കഴിവും കൊണ്ട് ജീവിതം മാത്രമാണെനിക്ക് ഉത്തമമെന്ന് നീ അറിയുന്നേടത്തോളം എന്നെ ജീവിപ്പിക്കേണമേ! മരണമാണെനിക്ക് ഉത്തമമെങ്കിൽ എന്നെ മരിപ്പിക്കുകയും ചെയ്യേണമേ! അല്ലാഹുവേ, (ജനങ്ങളുടെ) സാന്നിദ്ധ്യത്തിലും അസാന്നിദ്ധ്യത്തിലും നിന്നോടുള്ള ഭക്തി ഞാൻ ചോദിക്കുന്നു സന്തോഷാവസ്ഥയിലും കോപാവസ്ഥയിലും സത്യം പറയാനുള്ള കരുത്ത് നിന്നോട് ഞാൻ ചോദിക്കുന്നു. ദാരിദ്ര്യത്തിലും സമ്പന്നതയിലും മിതത്വത്തെ നിന്നോട് ഞാൻ ചോദിക്കുന്നു. തീർന്നു പോകാത്ത അനുഗ്രഹവും മുറിഞ്ഞുപോകാത്ത ആനന്ദവും നിന്നോട് ഞാൻ ചോദിക്കുന്നു. വിധിക്കുശേഷം അതിൽ തൃപ്തിയും മരണാനന്തരം ജീവിതസൗഖ്യവും നിന്നോട് ചോദിക്കുന്നു. ഉപദ്രവകരമായ പ്രയാസങ്ങളിലോ വഴിതെറ്റിക്കുന്ന കുഴപ്പത്തിലോ

അകപ്പെടാതെ നിന്നെ കാണാനുള്ള അഭിവാഞ്ചയും നിൻെറ മുഖ ദർശന സൗഖ്യവും നിന്നോട് ഞാൻ ചോദിക്കുന്നു. അല്ലാഹുവേ, ഈമാനിൻെറ സൗന്ദര്യം കൊണ്ട് ഞങ്ങളെ അലങ്കരിക്കുകയും സൽപാത പ്രാപിച്ച മാർഗ്ഗദർശികളാക്കുകയും ചെയ്യേണമേ! [ നസാഇ, അഹ്മദ് ]

٦٢- اللهم إني أسألك يا الله بأنك الواحد الأحد الصمد الذي لم يلد ولم يولد ولم يكن له كفواً أحد أن تغفر لي ذنوبي إنك أنت الغفور الرحيم

അല്ലാഹുവേ, ജനിച്ചവനോ ജനിപ്പിക്കപ്പെട്ടവനോ അല്ലാത്ത തുല്യരായി ആരുമില്ലാത്ത സർവ്വർക്കും ആശ്രയവും ഏകനുമായ അല്ലാഹുവേ, എൻെറ പാപങ്ങൾ പൊറുത്തു തരാൻ നിന്നോട് ഞാൻ യാചിക്കുന്നു. നിശ്ചയം നീ ഏറെ പൊറുക്കുന്നവനും കാരുണ്യവാനുമാണല്ലോ. [നസാഇ, അഹ്മദ്]

٦٤- اللهم إني أسألك بأن لك الحمد لا إله إلا أنت وحدك لا شريك لك المنان يا بديع السموات والأرض ياذا الجلال والإكرام يا حي يا قيوم إني أسألك الجنة وأعوذ بك من النار

അല്ലാഹുവേ, നിനക്കാണ് സർവ്വ സ്തുതിയും. നീയല്ലാതെ ആരാധ്യനില്ല. നീ ഏകനും പങ്കുകാരില്ലാത്തവനുമാണ്. ഗുണം ചെയ്യുന്നവനും നീയാണ്. ആകാശങ്ങളുടേയും ഭൂമിയുടേയും സ്രഷ്ടാവേ, ഉന്നതിയും മഹത്വവും ഉടയവനേ, ജീവിച്ചിരിക്കുന്നവനും എല്ലാം നിയന്ത്രിക്കുന്നവനുമായവനേ നിന്നോട് ഞാൻ സ്വർഗ്ഗം ചോദിക്കുകയും നരകത്തിൽ നിന്ന് നിന്നിലഭയം തേടുകയും ചെയ്യുന്നു. [ഇബ്നുമാജ, നസാഇ ]

٦٥- اللهم إني أسألك بأني أشهد أنك أنت الله لا إله إلا أنت الأحد الصمد الذي لم يلد ولم يولد ولم يكن له كفواً أحد

അല്ലാഹുവേ, ജനിക്കുകയോ ജനിപ്പിക്കുകയോ ചെയ്യാത്തവനും തുല്യമായി ആരുമില്ലാത്തവനും എല്ലാവർക്കും ആശ്രയവും ഏകനുമായ നീ അല്ലാതെ മറ്റൊരാരാധ്യനില്ലെന്നും നീ അല്ലാഹുവാണെന്നും ഞാൻ സാക്ഷ്യം വഹിച്ചുകൊണ്ട് ഞാനിതാ ചോദിക്കുന്നു. [ അബൂദാവൂദ്, തുർമുദി, ഇബ്നുമാജ ]

## 25- നമസ്കാരത്തിൽ നിന്ന് വിരമിച്ച ശേഷം

٦٦- أستغفر الله اللهم أنت السلام ومنك السلام تباركت ياذا الجلال والإكرام

അല്ലാഹുവോട് ഞാൻ പാപമോചനം തേടുന്നു. (മൂന്ന്തവണ പറയുക). അല്ലാഹുവേ, നീയാണ് സമാധാനം, നിന്നിൽ നിന്നാണ് സമാധാനം. ഉന്നതിയും മഹത്വവുമുള്ളവനേ നീ അനുഗ്രഹീതനായിരിക്കുന്നു. [ മുസ്‌ലിം ]

٦٧- لا إله إلا الله وحده لا شريك له ، له الملك وله الحمد وهو على كل شيء قدير ، اللهم لا مانع لما أعطيت ، ولا معطي لما منعت ، ولا ينفع ذا الجد منك الجد

അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. രാജാധിപത്യം അവനാണ്. എല്ലാ സ്തുതിയും അവനാണ്. അവൻ എല്ലാത്തിനും കഴിവുള്ളവനാണ്. അല്ലാഹുവേ, നീ നൽകുന്നത് തടയുന്നവനില്ല. നീ തടയുന്നത് നൽകുന്നവനുമില്ല. നിന്റെ അടുക്കൽ ധനവാന്റെ ധനം ഉപകരിക്കുകയില്ല. (ബുഖാരി, മുസ്‌ലിം)

٦٨- لا إله إلا الله وحده لا شريك له ، له الملك ، وله الحمد وهو على كل شيء قدير . لا حول ولا قوة إلا بالله ، لا إله إلا

الله ، ولا نعبد إلا إياه ، له النعمة وله الفضل وله الثناء الحسن

، لا إله إلا الله مخلصين له الدين ولو كره الكافرون

അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരി ല്ലാത്തവനുമാണ്. രാജാധിപത്യം അവനാണ്. എല്ലാ സ്തുതിയും അവനാണ്. അവൻ എല്ലാറ്റിനും കഴിവുള്ളവ നാണ്. അല്ലാഹുവെകൊണ്ടല്ലാതെ ഒരു കഴിവും ശേഷിയും ഇല്ല. അല്ലാഹു അല്ലാതെ ഒരാരാധ്യനുമില്ല. അവനെയല്ലാ തെ ഞങ്ങൾ ആരാധിക്കുന്നുമില്ല. അനുഗ്രഹവും ഔദാര്യവും അവൻെറതാണ്. ഉത്തമമായ സ്തുതികൾ അവനുണ്ട്. അല്ലാഹുവല്ലാതെ ആരാധ്യനില്ല. വണക്കം അവന് നിഷ്ക ളങ്കമാക്കുന്നവരിലാണ് ഞാൻ. സത്യ നിഷേധികൾ വെറുപ്പ് പ്രകടിപ്പിച്ചാലും. [ മുസ്ലിം ]

٦٩- سبحان الله والحمد لله والله أكبر (٣٣) لا إله إلا الله

وحده لا شريك له ، له الملك وله الحمد وهو على كل شيء

قدير

അല്ലാഹുവിനെ ഞാൻ പരിശുദ്ധനാക്കുന്നു. അല്ലാഹുവി നാണ് എല്ലാ സ്തുതിയും. അല്ലാഹു ഏറ്റവും വലിയവനാണ്. [ഇവ ഓരോന്നും 33 പ്രാവശ്യം ചൊല്ലുക] അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ എകനും പങ്കുകാരില്ലാത്തവനുമാണ്. അവനാണ് രാജാധിപത്യം. അവനാണ് സർവ്വ സ്തുതിയും. അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്. [ മുസ്ലിം ]

٧٠-[ قل هو الله أحد .. .. .. .. ]

(നബിയേ) പറയുക, കാര്യം അല്ലാഹു ഏകനാണ് എന്നതാകുന്നു. അല്ലാഹു ഏവർക്കും ആശ്രയമായിട്ടുള്ളവ നാകുന്നു. അവൻ (ആർക്കും) ജന്മം നൽകിയിട്ടില്ല. (ആരുടെയും സന്തതിയായി) ജനിച്ചിട്ടുമില്ല. അവന് തുല്യനായി ആരുമില്ല.

و [ قل أعوذ برب الفلق .. .. ... ]

പറയുക. പുലരിയുടെ രക്ഷിതാവിനോട് ഞാൻ അഭയം തേടുന്നു. അവൻ സൃഷ്ടിച്ചിട്ടുള്ളവയുടെ കെടുതിയിൽ നിന്നും ഇരുളടയുമ്പോഴുള്ള രാത്രിയുടെ കെടുതിയിൽ നിന്നും കെട്ടുകളിൽ ഊതുന്ന സ്ത്രീകളുടെ കെടുതിയിൽ നിന്നും അസൂയാലു അസൂയപ്പെടുമ്പോൾ അവൻെറ കെടുതിയിൽ നിന്നും.

و [ قل أعوذ برب الناس .. .. .. .. .. ]

പറയുക. മനുഷ്യരുടെ രക്ഷിതാവും മനുഷ്യരുടെ രാജാവും മനുഷ്യരുടെ ദൈവവുമായവനോട് ഞാൻ ശരണം തേടുന്നു. മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർബോധനം നടത്തി പിൻമാറി ക്കളയുന്ന മനുഷ്യരിലും ജിന്നുകളിലും പെട്ട ദുർബോധക രെ കൊണ്ടുള്ള തിന്മയിൽ നിന്ന്. ഇവ മൂന്നും നമസ്കാര ശേഷം ഓതുക। ( അബൂദാവൂദ്, തുർമുദി, നസാഇ )

٧١- الله لآ إله إلا هو الحي القيوم لاتأخذه سنة ولا نوم له ما في السموات وما في الأرض من ذا الذي يشفع عنده إلا بإذنه يعلم ما بين أيديهم وما خلفهم ولا يحيطون بشيئ من علمه إلا بما شآء وسع كرسيه السموات والأرض ولا يئوده حفظهما وهو العلي العظيم

അല്ലാഹു അവനല്ലാതെ ആരാധ്യനില്ല. (അവൻ) എന്നെന്നും ജീവിച്ചിരിക്കുന്നവൻ. (അവൻ) എല്ലാം നിയന്ത്രിക്കുന്നവൻ. ഉറക്കമോ മയക്കമോ അവനെ ബാധിക്കുകയില്ല. ആകാശ ഭൂമികളിലുള്ളതെല്ലാം അവൻെറതാണ്. അവൻെറ അനുവാ ദപ്രകാരമല്ലാതെ അവൻെറ അടുക്കൽ ശുപാർശ നടത്താ നാരുണ്ട്? അവരുടെ മുമ്പിലുള്ളതും അവരുടെ പിന്നിലുള്ളതും അവൻ അറിയുന്നു. അവൻെറ അറിവിൽ നിന്നും അവൻ

ഉദ്ദേശിക്കുന്നതല്ലാതെ (മറ്റൊന്നും) അവർക്ക് സൂക്ഷ്മമായി അറിയാൻ കഴിയില്ല. അവൻെറ അധികാര പീഠം ആകാശ ഭൂമികളെ മുഴുവൻ ഉൾക്കൊള്ളുന്നതാകുന്നു. അവയുടെ സംരക്ഷണം അവന് ഒട്ടും ഭാരമുള്ളതല്ല. അവൻ ഉന്നതനും മഹാനുമത്രെ. [എല്ലാ നമസ്കാരത്തിൻേറയും പിറകെ ഇത് ചൊല്ലുക] [നസാഇ]

٧٢- لا إله إلا الله وحده لا شريك له ، له الملك وله الحمد يحيي ويميت وهو على كل شيء قدير

അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരി ല്ലാത്തവനുമാണ്. രാജാധിപത്യം അവനാണ്. എല്ലാ സ്തുതിയും അവനാണ്. ജീവിപ്പിക്കുന്നവനും മരിപ്പിക്കുന്നവനും അവനാണ്. അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്. (ഇത് മഗ്രിബ്, സുബ്ഹി എന്നി നമസ്കാരങ്ങൾക്കു ശേഷം പത്ത് തവണ ചൊല്ലുക.) [ നസാഇ ]

٧٣- اللهم إني أسألك علما نافعا ، ورزقا طيبا ، وعملا متقبلا

അല്ലാഹുവേ, ഉപകരിക്കുന്ന വിജ്ഞാനവും വിശിഷ്ടമായ ഉപജീവനവും സ്വീകരിക്കപ്പെടുന്ന കർമ്മങ്ങളും നിന്നോട് ഞാൻ ചോദിക്കുന്നു. (ഇത് സുബ്ഹി നമസ്കാരത്തിൽ നിന്ന് വിരമിച്ച ശേഷം ചൊല്ലുക) [ഇബ്നുമാജ]

## 26- ഉത്തമമായതേതാണെന്ന് വെളിപ്പെടാൻ വേണ്ടിയുള്ള നമസ്കാരം

ജാബിർ (റ) പറയുന്നു: തിരുദൂതർ (സ) ഖുർആനിലെ സൂറത്ത് പഠിപ്പിക്കുന്ന പോലെ സർവ്വ കാര്യങ്ങളിലും ഇസ്തിഖാറത്ത് ചെയ്യേണ്ടത് ഞങ്ങളെ പഠിപ്പിച്ചിരുന്നു. നബി (സ) പറഞ്ഞു: ഒരു കാര്യം ചെയ്യുന്നതിനെക്കുറിച്ച് തീരുമാനത്തിലെത്താൻ കഴിയുന്നില്ലെങ്കിൽ രണ്ടു റകഅത്ത് നമസ്കരിക്കുകയും ഇങ്ങനെ പ്രാർത്ഥിക്കുകയും ചെയ്താൽ ഉത്തമമായ മാർഗ്ഗം പടച്ചവൻ കാണിച്ചു തരും

٧٤- اللهم إني أستخيرك بعلمك، وأستقدرك بقدرتك، وأسألك من فضلك العظيم فإنك تقدر ولا أقدر، وتعلم ولا أعلم، وأنت علام الغيوب، اللهم إن كنت تعلم أن هذا الأمر - خير لي في ديني ومعاشي وعاقبة أمري أو قال عاجله وآجله - فاقدره لي ويسره لي ثم بارك لي فيه، وإن كنت تعلم أن هذا الأمر شر لي في ديني ومعاشي وعاقبة أمري أو قال عاجله واجله - فاصرفه عني واصرفني عنه واقدر لي الخير حيث كان ثم أرضني به.

അല്ലാഹുവേ, നിൻെറ അറിവിൻെറ അടിസ്ഥാനത്തിൽ നിന്നോട് ഉത്തമമേതെന്ന് ഞാൻ ചോദിക്കുന്നു. നിൻെറ കഴിവിൻെറ അടിസ്ഥാനത്തിൽ നിന്നോട് ഞാൻ കഴിവിനെ ചോദിക്കുന്നു. നിൻെറ മഹത്തായ ഔദാര്യത്തിൽ നിന്ന് ഞാൻ ചോദിക്കുകയും ചെയ്യുന്നു. കാരണം നി കഴിവുള്ള വനും ഞാൻ കഴിവില്ലാത്തവനുമാണ്. നിയെല്ലാം അറിയു ന്നു. ഞാൻ അറിയുന്നുമില്ല. നിയാകട്ടെ എല്ലാ പരമ രഹ സ്യങ്ങളും നല്ലപോലെ അറിയുന്നവനുമാണ്. അല്ലാഹുവേ, ഈ കാര്യം - ഇവിടെ കാര്യമെന്തെന്ന് പറയുക - എനിക്ക് എൻെറ മതത്തിലും ഐഹിക കാര്യത്തിലും എൻെറ കാര്യത്തിൻെറ പര്യവസാനത്തിലും -അഥവാ എൻെറ വർത്തമാനത്തിലും ഭാവിയിലും- ഉത്തമമാണെന്ന് നി അറിയുന്നുവെങ്കിൽ അതെനിക്ക് വിധിക്കുകയും എനിക്കത് എളുപ്പമാക്കിത്തരികയും പിന്നീട് എനിക്കതിൽ അനുഗ്രഹം ചൊരിയുകയും ചെയ്യേണമേ! ഈ കാര്യം എൻെറ മതത്തിലും ഐഹിക കാര്യത്തിലും എൻെറ കാര്യത്തിൻെറ പര്യവസാനത്തിലും ദോഷകരമാണെന്ന് നി അറിയുന്നുവെ ങ്കിൽ എന്നെ അതിൽ നിന്നും അതിനെ എന്നിൽ നിന്നും തിരിച്ചു കളയേണമേ! നന്മ എവിടെയാണോ അതെനിക്ക് വിധിക്കു

കയും എന്നിട്ട് അതിനെ എനിക്ക് തൃപ്തിപ്പെടുത്തുകയും ചെയ്യേണമേ! [ ബുഖാരി ]

## 27-രാവിലെയും വൈകുന്നേരവുമുള്ള ദിക്റുകൾ.

٧٥- آية الكرسي

ആയത്തുൽ കുർസിയ്യ് ഓതുക (നമ്പർ 71 നോക്കുക) [ഹാകിം, ത്വബറാനി]

٧٦- [ قل هو الله أحد .. .. .. ] و [ قل أعوذ برب الفلق .. .. ... ]

و [ قل أعوذ برب الناس .. .. .. .. ]

നമ്പർ 70 നോക്കുക [മൂന്ന് തവണ വീതം ഓതുക] [അബൂദാവൂദ്, തുർമുദി]

٧٧- أصبحنا وأصبح الملك لله . والحمد لله، لا إله إلا الله وحده لا شريك له ، له الملك وله الحمد وهو على كل شيء قدير، رب أسألك خير ما في هذا اليوم وخير ما بعده وأعوذ بك من شر ما في هذا اليوم وشر ما بعده ، رب أعوذ بك من الكسل، وسوء الكبر، رب أعوذ بك من عذاب في النار وعذاب في القبر.

ഞങ്ങൾ പ്രഭാതത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. പ്രഭാതത്തിൻെറ ആധിപത്യം അല്ലാഹുവിനാകുന്നു. സർവ്വ സ്തുതിയും അല്ലാഹുവിനാകുന്നു. അവനല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. രാജാധികാരവും സർവ്വ സ്തുതിയും അവനാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്. നാഥാ ഈ പകലിലെയും അതിനു ശേഷമുള്ളതിലെയും നന്മകളെ നിന്നോട് ഞാൻ ചോദിക്കുന്നു. ഈ പകലിലെയും അതിനു ശേഷമുള്ളതിലെയും തിന്മകളിൽ

നിന്ന് ഞാൻ നിന്നിലഭയം തേടുന്നു. നാഥാ, അലസതയിൽ നിന്നും വാർദ്ധക്യത്തിൻെറ വിഷമത്തിൽ നിന്നും നിന്നോട് ഞാൻ അഭയം തേടുന്നു. നാഥാ, നരകത്തിലെയും ഖബ്റിലെയും ശിക്ഷകളിൽ നിന്നും ഞാൻ നിന്നിലഭയം തേടുന്നു. [ മുസ്ലിം ]

٧٨- اللهم بك أصبحنا وبك أمسينا ، وبك نحيا وبك نموت ، وإليك النشور

അല്ലാഹുവേ, നിൻെറ (സഹായം) കൊണ്ട് ഞങ്ങൾ പ്രഭാതത്തിലായിരിക്കുന്നു. നിൻെറ (സഹായം) കൊണ്ട് ഞങ്ങൾ വൈകുന്നേരത്തിലുമായിരിക്കുന്നു. ഞങ്ങൾ ജീവിക്കുന്നതും മരിക്കുന്നതും നിന്നെക്കൊണ്ടാണ്. നിന്നിലേക്കാണ് മടക്കവും.[തുർമുദി]. വൈകുന്നേരമായാൽ ഇങ്ങനെ പ്രാർത്ഥിക്കുക.

[ اللهم بك أمسينا ، وبك أصبحنا ، وبك نحيا ، وبك نموت وإليك المصير ]

٧٩- اللهم أنت ربي لا إله إلا أنت خلقتني وأنا عبدك ، وأنا على عهدك ، ووعدك ما استطعت أعوذ بك من شر ما صنعت ، أبوء لك بنعمتك علي ، وأبوء بذنبي ، فاغفرلي فإنه لا يغفر الذنوب إلا أنت .

അല്ലാഹുവേ, നീയാണ് എൻെറ നാഥൻ. നീ അല്ലാതെ ആരാധ്യനില്ല. നീ എന്നെ സൃഷ്ടിച്ചു നിൻെറ ദാസനാണ് ഞാൻ. എനിക്ക് സാധ്യമാവുന്നിടത്തോളം നിന്നോടുള്ള കരാറും ഉടമ്പടിയും ഞാൻ പാലിക്കുന്നതാണ്. നീ എനിക്ക് ചെയ്തു തന്ന അനുഗ്രഹങ്ങളും ഞാൻ ചെയ്ത പാപങ്ങളും ഞാൻ നിന്നോട് സമ്മതിക്കുന്നു. അതിനാൽ എനിക്ക് നീ പൊറുത്ത് തരണേ.

നിശ്ചയം നീ അല്ലാതെ പാപങ്ങൾ പൊറുക്കുന്നവനില്ല. [ ബുഖാരി ].

٨٠- اللهم إني أصبحت أشهدك ، وأشهد حملة عرشك ، وملائكتك ، وجميع خلقك ، أنك أنت الله لا إله إلا أنت ، وحدك لا شريك لك ، وأن محمدا عبدك ورسولك

അല്ലാഹുവേ, ഞാൻ പ്രഭാതത്തിലായിരിക്കുന്നു. നിന്നെ ഞാനിതാ സാക്ഷിയാക്കുന്നു. നിൻെറ അർശിൻെറ വാഹകരേയും മലക്കുകളേയും നിൻെറ മുഴുവൻ സൃഷ്ടികളേയും ഞാൻ സാക്ഷിയാക്കുന്നു. നിശ്ചയം നീ അല്ലാഹുവാണ്. നീയല്ലാതെ ആരാധ്യനില്ല. നീ ഏകനും പങ്കുകാരില്ലാത്തവനുമാണ്. തീർച്ചയായും മുഹമ്മദ് (സ) നിൻെറ ദാസനും ദൂതനുമാണ്. ഇത് നാല് തവണ ചൊല്ലേണ്ടതാണ്| വൈകുന്നേരമായാൽ اللهم إني أمسيت എന്നതിനു പകരം اللهم إني أصبحت എന്നാണ് പറയേണ്ടത്. [ അബൂദാവൂദ്, നസാഇ ]

٨١- اللهم ما أصبح بي من نعمة ، أو بأحد من خلقك ، فمنك وحدك لا شريك لك ، فلك الحمد ولك الشكر

അല്ലാഹുവേ, എനിക്കോ നിൻെറ സൃഷ്ടികളിലാർക്കെങ്കിലുമോ ലഭിച്ചിട്ടുള്ള ഏതൊരനുഗ്രഹവും നിന്നിൽ നിന്ന് മാത്രമാണ്. നിനക്ക് പങ്കുകാരില്ല. സർവ്വ സ്തുതിയും നിനക്കാണ്. നന്ദിയും നിനക്ക് തന്നെ. [ അബൂദാവൂദ്, നസാഇ ]

٨٢- اللهم عافني في بدني ، اللهم عافني في سمعي ، اللهم عافني في بصري ، لا إله إلا أنت ، اللهم إني اعوذ بك من الكفر ، والفقر ، وأعوذ بك من عذاب القبر ، لا إله إلا انت .

അല്ലാഹുവേ, എൻെറ ശരീരത്തിന് നീ സൗഖ്യം നൽകേണമേ. അല്ലാഹുവേ, എൻെറ കേൾവിക്ക് നീ സൗഖ്യം നൽകേണമേ! അല്ലാഹുവേ, എൻെറ കാഴ്ചക്ക് നീ സൗഖ്യം നൽകേണമേ! നീ അല്ലാതെ ആരാധ്യനില്ല. അല്ലാഹുവേ, അവിശ്വാസത്തിൽ നിന്നും ദാരിദ്ര്യത്തിൽ നിന്നും ഞാൻ നിന്നിലഭയം തേടുന്നു. ഖബർ ശിക്ഷയിൽ നിന്നും ഞാൻ നിന്നിലഭയം തേടുന്നു. നീ അല്ലാതെ ഒരാരാധ്യനുമില്ല. [ മൂന്നുതവണ ചൊല്ലുക ] [ അബൂദാവൂദ്, അഹ്മദ് ]

٨٣- حسبي الله لا إله إلا هو عليه توكلت وهو رب العرش العظيم

എനിക്ക് അല്ലാഹുമതി. അവനല്ലാതെ ആരാധ്യനില്ല. അവനിൽ ഞാൻ ഭരമേൽപ്പിക്കുന്നു. അവൻ മഹത്തായ സിംഹാസനത്തിൻെറ നാഥനാണ്. [ഏഴു പ്രാവശ്യം ചൊല്ലുക][അബൂദാവൂദ്]

٨٤- اللهم إني أسألك العفو والعافية في الدنيا والأخرة . اللهم إني أسألك العفو والعافية في ديني ، ودنياي وأهلي ، ومالي ، اللهم استر عوراتي ، وآمن روعاتي ، اللهم احفظني من بين يدي ، ومن خلفي ، وعن يميني ، وعن شمالي ، ومن فوقي ، وأعوذ بعظمتك أن أغتال من تحتي .

അല്ലാഹുവേ, മാപ്പും ഇഹത്തിലും പരത്തിലും സൗഖ്യവും നിന്നോട് ഞാൻ ചോദിക്കുന്നു. അല്ലാഹുവേ, എൻെറ മതകാര്യത്തിലും ഐഹിക ജീവിതത്തിലും കുടുംബത്തിലും ധനത്തിലും സൗഖ്യവും മാപ്പും നിന്നോട് ഞാൻ ചോദിക്കുന്നു. അല്ലാഹുവേ, എൻെറ രഹസ്യങ്ങൾ നീ മറച്ചുവെക്കുകയും ഭീതികളിൽ നിന്ന് എനിക്ക് മോചനം നൽകുകയും ചെയ്യേണമേ! അല്ലാഹുവേ, എൻെറ മുന്നിലൂടെയും പിന്നിലൂടെയും വലതു ഭാഗത്തിലൂടെയും ഇടതു ഭാഗത്തിലൂടെയും

മുകളിലൂടെയും എന്നെ പരിരക്ഷിക്കേണമേ! താഴ്ഭാഗത്തിലൂ
ടെ ഞാൻ വഞ്ചിക്കപ്പെടുന്നതിൽനിന്ന് നിൻെറ മഹത്വം കൊണ്ട്
ഞാൻ അഭയം തേടുന്നു. [അബൂദാവൂദ്, ഇബ്നുമാജ]

٨٥- اللهم عالم الغيب والشهادة فاطر السموات والأرض رب كل شيء ومليكه، أشهد أن لا إله إلا أنت أعوذ بك من شر نفسي ومن شر الشيطان وشركه، وأن أقترف على نفسي سوءا أو أجره إلى مسلم.

ദൃശ്യവും അദൃശ്യവും അറിയുന്നവനും ഭൂമിയും ആകാശങ്ങ
ളും സൃഷ്ടിച്ചവനും സർവ്വ വസ്തുക്കളുടെയും നാഥനും ഉടമ
യുമായ അല്ലാഹുവേ, നിശ്ചയം നീ അല്ലാതെ ആരാധ്യ
നില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. സ്വ ശരീരത്തോടോ
മറ്റൊരു മുസ്ലിമിനോടോ തിന്മ ചെയ്യുന്നതിൽ നിന്നും
പിശാചിൻെറയും അവൻെറ കൂട്ടുകാരുടെയും തിന്മയിൽ
നിന്നും സ്വശരീരത്തിൻെറ തിന്മയിൽ നിന്നും നിന്നോട്
ഞാൻ അഭയം ചോദിക്കുന്നു. [ തുർമുദി, അബൂദാവൂദ് ]

٨٦- بسم الله الذي لا يضر مع اسمه شيء في الأرض ولا في السماء وهو السميع العليم

അല്ലാഹുവിൻെറ നാമത്തിൽ (ഞാൻ പ്രാർത്ഥിക്കുന്നു) ആ
നാമത്തോടൊപ്പം ഭൂമിയിലോ ആകാശത്തിലോ ഉള്ള ഒരു
വസ്തുവും ഉപദ്രവിക്കുകയില്ല. അവൻ എല്ലാം കേൾക്കുന്ന
വനും അറിയുന്നവനുമാണ്. (ഇത് മൂന്ന്തവണ ചൊല്ലുക)
[ ഇബ്നുമാജ, അഹ്മദ് തുർമുദി ]

٨٧- رضيت بالله ربا وبالإسلام دينا وبمحمد ﷺ نبيا

അല്ലാഹുവിനെ രക്ഷകനായും ഇസ്‌ലാമിനെ മതമായും മുഹമ്മദി(സ)നെ നബിയായും ഞാൻ തൃപ്തിപ്പെട്ടിരിക്കുന്നു. (മൂന്ന്തവണ ചൊല്ലുക) (അഹ്‌മദ്, നസാഈ)

٨٨- يا حي يا قيوم برحمتك أستغيث أصلح لي شأني كله ، ولا تكلني إلى نفسي طرفة عين

എന്നെന്നും ജീവിച്ചിരിക്കുന്നവനും എല്ലാം നിയന്ത്രിക്കുന്ന വനുമായവനേ നിൻെറ കാരുണ്യം കൊണ്ട് എന്നെ സഹായി ക്കേണമേ! എൻെറ എല്ലാ കാര്യങ്ങളും നന്നാക്കിത്തീർക്കു കയും ചെയ്യേണമേ! ഇമ വെട്ടുന്ന സമയത്തേക്കു പോലും എന്നെ സ്വന്തത്തിലേക്ക് തന്നെ ഏൽപ്പിക്കരുതേ! [ ഹാകിം ]

٨٩- أصبحنا وأصبح الملك لله رب العالمين ، اللهم إني أسألك خير هذا اليوم : فتحه ، ونصره ، ونوره ، وبركته ، وهداه ، وأعوذ بك من شر ما فيه وشر ما بعده .

ഞങ്ങൾ പ്രഭാതത്തിലായിരിക്കുന്നു. ആധിപത്യം ലോകരക്ഷി താവായ അല്ലാഹുവിനായിരിക്കുന്നു. ഈ ദിവസത്തിലെ വിജയം, സഹായം, പ്രകാശം, അനുഗ്രഹം സന്മാർഗ്ഗം തുടങ്ങി യ ഇന്നിൻെറ നന്മകളെ നിന്നോട് ഞാൻ ചോദിക്കുന്നു. ഈ ദിവസത്തിലുള്ളതിൻേറയും ശേഷമുള്ളതിൻേറയും എല്ലാ തിന്മകളിൽ നിന്നും നിന്നോട് ഞാൻ അഭയം തേടുന്നു. [ അബൂദാവൂദ് ]

٩٠-أصبحنا على فطرة الإسلام ، وعلى كلمة الإخلاص ، وعلى دين نبينا محمد ﷺ وعلى ملة أبينا إبراهيم حنيفا مسلما وما كان من المشركين .

ഇസ്‌ലാമിൻെറ പ്രകൃതിയിലും നിഷ്കളങ്ക വചനത്തിലും നമ്മുടെ പ്രവാചകൻെറ മതത്തിലും നമ്മുടെ പിതാവായ

ഇബ്റാഹീം നബിയുടെ ചര്യയിലുമായി ഞങ്ങൾ പ്രഭാതത്തിലായിരിക്കുന്നു. അദ്ദേഹം ഋജുമനസ്കനും കീഴ്പെട്ടവനുമാണ്. ബഹുദൈവാരാധകരിൽ പെട്ടവനുമല്ല. [അഹ്മദ്]

٩١- سبحان الله وبحمده

അല്ലാഹുവിനെ സ്തുതിക്കുന്നതോടൊപ്പം അവൻെറ പരിശുദ്ധിയെ വാഴ്ത്തുന്നു. (നൂറു പ്രാവശ്യം ചൊല്ലുക) [ മുസ്ലിം ]

٩٢- لاإله إلا الله وحده لا شر يك له ، له الملك وله الحمد وهو على كل شيء قدير

പത്ത് തവണ ചൊല്ലുക [നസാഇ]

٩٣-لاإله إلا الله وحده لا شر يك له ، له الملك وله الحمد وهو على كل شيء قدير

രാവിലെ നൂറ് തവണ ചൊല്ലുക [ ബുഖാരി, മുസ്ലിം ]
92.93 ന് നമ്പർ 72 നോക്കുക.

٩٤- سبحان الله وبحمده، عدد خلقه، ورضا نفسه، وزنة عرشه، ومداد كلماته

അല്ലാഹു പരിശുദ്ധൻ. അവനാണ് സ്തുതി. അവൻെറ സൃഷ്ടികളുടെ എണ്ണത്തോളം, അവൻെറ മനസ്സിൻെറ തൃപ്തിയോളം, അവൻെറ സിംഹാസനത്തിൻെറ ഭാരത്തോളം, അവൻെറ വചനങ്ങളുടെ അളവോളം. (ഇത് മൂന്ന് തവണ പ്രഭാതത്തിൽ ചൊല്ലുക) [ മുസ്ലിം ]

٩٥- اللهم إني أسألك علما نافعا ، ورزقا طيبا ، وعملا متقبلا

അല്ലാഹുവേ, ഉപകരിക്കുന്ന വിജ്ഞാനവും വിശിഷ്ടമായ ഉപജീവനവും സ്വീകാര്യമായ കർമ്മങ്ങളും നിന്നോട് ഞാൻ ചോദിക്കുന്നു. [ പ്രഭാതത്തിൽ ചൊല്ലുക ] [ഇബ്നുമാജ ]

٩٦-أستغفر الله و أتوب إليه

അല്ലാഹുവേ, നിന്നോട് ഞാൻ പാപമോചനം തേടുകയും നിന്നിലേക്ക് പശ്ചാത്തപിച്ചു മടങ്ങുകയും ചെയ്യുന്നു. (ഒരു ദിവസത്തിൽ നൂറു പ്രാവശ്യം ചൊല്ലുക) (ബുഖാരി, മുസ്‌ലിം)

٩٧- أعوذ بكلمات الله التامات من شر ما خلق

അല്ലാഹുവിൻെറ സമ്പൂർണ്ണമായ വചനങ്ങൾ കൊണ്ട് അവൻ സൃഷ്ടിച്ചവയുടെ തിന്മയിൽ നിന്ന് ഞാൻ അഭയം തേടുന്നു (വൈകുന്നേരം മൂന്ന് തവണ ചൊല്ലുക) (അഹ്മദ്, തുർമുദി)

٩٨-اللهم صل و سلم على نبينا محمد

അല്ലാഹുവേ, ഞങ്ങളുടെ പ്രവാചകനായ മുഹമ്മദി(സ)ന് രക്ഷയും സമാധാനവും നൽകേണമേ! (പത്ത് തവണ ചൊല്ലുക) (ത്വബ്റാനി)

## 28 - ഉറങ്ങാൻ കിടക്കുമ്പോൾ

٩٩- قل هو الله أحد ، قل أعوذ برب الفلق ، قل أعوذ برب الناس എന്നീ സൂറത്തുകൾ ഓതി ഇരു കൈകളിലും ഊതി തലയും മുഖവും ശരീരത്തിൻെറ ഭാഗങ്ങളുമൊക്കെ തടവുക. ഇത് മൂന്ന് പ്രാവശ്യം ചെയ്യുക. [ ബുഖാരി, മുസ്‌ലിം ] നമ്പർ 76 നോക്കുക.

١٠٠- آية الكرسي

ആയത്തുൽ കുർസിയ്യ് ഓതുക (നമ്പർ 75 നോക്കുക) (ബുഖാരി)

١٠١- آمن الرسول بما أنزل إليه من ربه والمؤمنون كل آمن بالله وملـئكته وكتبه ورسله لا نفرق بين أحد من رسله وقالوا سمعنا وأطعنا غفرانك ربنا وإليك المصير . لايكلف الله نفسا

إلا وسعها لها ما كسبت وعليها ما اكتسبت ربنا لا تؤاخذنآ إن نسينآ أو أخطأنا ربنا ولا تحمل علينآ إصرا كما حملته على الذين من قبلنا ربنا ولا تحملنا ما لا طاقة لنا به واعف عنا واغفرلنا وارحمنا أنت مولـنا فانصرنا على القوم الكافرين .

തന്റെ രക്ഷിതാവിങ്കൽ നിന്ന് തനിക്ക് അവതരിപ്പിക്കപ്പെട്ടതിൽ റസൂൽ വിശ്വസിച്ചിരിക്കുന്നു. (അതിനെ തുടർന്ന്) സത്യവിശ്വാസികളും. അവരെല്ലാം അല്ലാഹുവിലും അവന്റെ മലക്കുകളിലും, അവന്റെ വേദഗ്രന്ഥങ്ങളിലും, അവന്റെ ദൂതന്മാരിലും വിശ്വസിച്ചിരിക്കുന്നു. അവന്റെ ദൂതന്മാരിൽ ആർക്കുമിടയിൽ ഒരു വിവേചനവും ഞങ്ങൾ കൽപ്പിക്കുന്നില്ല. (എന്നതാണ് അവരുടെ നിലപാട്) അവർ പറയുകയും ചെയ്തു: ഞങ്ങളിതാ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ നാഥാ! ഞങ്ങളോട് പൊറുക്കേണമേ! നിന്നിലേക്കാണ് ഞങ്ങളുടെ മടക്കം.

അല്ലാഹു ഒരാളോടും അവന്റെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ സൽഫലം അവരവർക്കുതന്നെ. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ ദുഷ്ഫലവും അവരവർക്കുതന്നെ. ഞങ്ങളുടെ നാഥാ! ഞങ്ങൾ മറന്നു പോകുകയോ ഞങ്ങൾക്കു തെറ്റു പറ്റുകയോ ചെയ്തുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ! ഞങ്ങളുടെ നാഥാ ഞങ്ങളുടെ മുൻഗാമികളുടെ മേൽ ചുമത്തിയത് പോലെയുള്ള ഭാരം ഞങ്ങളുടെ മേൽ നീ ചുമത്തരുതേ! ഞങ്ങളുടെ നാഥാ ഞങ്ങൾക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ! ഞങ്ങൾക്ക് നീ മാപ്പ് നൽകുകയും ഞങ്ങളോട് പൊറുക്കുകയും കരുണ കാണിക്കുകയും ചെയ്യേണമേ! നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അത്കൊണ്ട് സത്യ നിഷേധികളായ ജനതക്കെതിരായി ഞങ്ങളെ നീ സഹായിക്കേണമേ! ( ബുഖാരി, മുസ്ലിം )

١٠٢- باسمك ربي وضعت جنبي وبك أرفعه فإن أمسكت نفسي فارحمها وان أرسلتها فاحفظها بما تحفظ به عبادك الصالحين .

എൻെറ രക്ഷിതാവേ, നിൻെറ നാമത്തിൽ എൻെറ പാർശ്വം ഞാൻ വെക്കുന്നു. അതിനെ ഞാൻ ഉയർത്തുന്നതും നിൻെറ സഹായം കൊണ്ടാണ്. എൻെറ ആത്മാവിനെ നീ പിടിക്കുകയാണെങ്കിൽ അതിനോട് നീ കരുണ കാണിക്കേണമേ! അതിനെ നീ വിട്ടു തരികയാണെങ്കിൽ നിൻെറ സദ്‌വൃത്തരായ ദാസന്മാരെ സംരക്ഷിക്കുന്നത്കൊണ്ട് അതിനേയും നീ സംരക്ഷിക്കേണമേ! [ ബുഖാരി, മുസ്‌ലിം ]

١٠٣- اللهم إنك خلقت نفسي وأنت توفاها لك مماتها ومحياها إن أحييتها فاحفظها ، وإن أمتها فاغفر لها . اللهم إني أسألك العافية .

അല്ലാഹുവേ, എൻെറ ജീവനെ നീയാണ് സൃഷ്ടിച്ചത്. അതിനെ മരിപ്പിക്കുന്നവനും നീയാണ്.അതിൻെറ ജീവിതവും മരണവും നിനക്കുള്ളതാണ്. അതിനെ ജീവിപ്പിക്കുകയാണെങ്കിൽ നീ അതിനെ സംരക്ഷിക്കേണമേ! നീ അതിനെ മരിപ്പിക്കുകയാണെങ്കിൽ അതിന് പാപമോചനം നൽകേണമേ! അല്ലാഹുവേ നിശ്ചയം ഞാനിതാ നിന്നോട് സൗഖ്യത്തിനായി ചോദിക്കുന്നു. [മുസ്‌ലിം, അഹ്മദ് ]

١٠٤- اللهم قني عذابك يوم تبعث عبادك

അല്ലാഹുവേ, നിൻെറ ദാസന്മാരെ പുനർജീവിപ്പിക്കുന്ന ദിനത്തിൽ നിൻെറ ശിക്ഷയിൽ നിന്ന് എന്നെ കാത്ത് രക്ഷിക്കേണമേ! [ഇത് മൂന്ന് പ്രാവശ്യം ചൊല്ലുക] [ അബൂദാവൂദ്, തുർമുദി ]

١٠٥- باسمك اللهم أموت وأحيا

അല്ലാഹുവേ, നിൻെറ നാമത്തിൽ ഞാൻ മരിക്കുകയും ജീവിക്കുകയും ചെയ്യുന്നു. [ ബുഖാരി, മുസ്‌ലിം ]

١٠٦- سبحان الله ، (33 തവണ) والحمد لله ، (33 തവണ) (33
والله أكبر (34 തവണ) [ ബുഖാരി, മുസ്ലിം ]

١٠٧-اللهم رب السموات السبع ، ورب العرش العظيم ، ربنا ورب كل شيء ، فالق الحب والنوى ، ومنزل التوراة والإنجيل ، والفرقان ، أعوذ بك من شر كل شيء أنت آخذ بناصيته . اللهم أنت الأول فليس قبلك شيء ، وأنت الآخر فليس بعدك شيء وأنت الظاهر فليس فوقك شيئ ، وأنت الباطن فليس دونك شيء اقض عنا الدين وأغننا من الفقر

**ഏഴാകാശങ്ങളുടെയും രക്ഷിതാവും മഹത്തായ അർശിന്റെ നാഥനും ഞങ്ങളുടെയും മുഴുവൻ വസ്തുക്കളുടെയും രക്ഷകനും ധാന്യവും വിത്തും പിളർത്തുന്നവനും തൗറാത്തും ഇഞ്ചീലും ഖുർആനും അവതരിപ്പിച്ചവനുമായ അല്ലാഹുവേ, എല്ലാ വസ്തുക്കളുടെയും തിന്മകളിൽ നിന്ന് ഞാൻ നിന്നില ഭയം തേടുന്നു. നീയാണ് അതിന്റെ മൂർദ്ദാവ് പിടിച്ചിരിക്കുന്നത്. അല്ലാഹുവേ നീ അനാദ്യനാണ്. നിന്റെ മുമ്പ് ഒന്നു**മില്ല. അനന്തനും നീ തന്നെ. നിനക്ക് ശേഷം ഒന്നുമില്ല. നീ പ്രത്യക്ഷനാണ്. നിന്റെ മുകളിലായി ഒന്നുമില്ല. നീ പരോക്ഷനുമാണ് നിന്നെ ക്കൂടാതെ ഒരുവസ്തുവുമില്ല. ഞങ്ങളുടെ കടം വീട്ടുകയും ദാരിദ്ര്യത്തിൽ നിന്ന് ഐശ്വര്യം നൽകുകയും ചെയ്യേണമേ. (മുസ്ലിം)

١٠٨- الحمد لله الذي أطعمنا ، وسقانا ، وكفانا ، وآوانا ، فكم ممن لا كافي له ولا مؤوي

**ഞങ്ങളെ ഭക്ഷിപ്പിക്കുകയും ഞങ്ങളെ കുടിപ്പിക്കുകയും ഞങ്ങളുടെ ആവശ്യങ്ങൾ നിർവ്വഹിക്കുകയും ഞങ്ങൾക്ക്**

അഭയം നൽകുകയും ചെയ്ത അല്ലാഹുവിനാണ് സർവ്വ സ്തുതിയും. അഭയം നൽകുവാനോ ആവശ്യം നിർവ്വഹിക്കുവാനോ ആരുമില്ലാത്തവർ എത്ര! (മുസ്ലിം)

١٠٩- اللهم عالم الغيب والشهادة فاطر السموات والأرض رب كل شيء ومليكه أشهد أن لا إله إلا أنت أعوذ بك من شر نفسي ، ومن شر الشيطان وشركه وأن أقترف على نفسي سوءا أو أجره إلى مسلم

നമ്പർ 85 നോക്കുക.

١١٠- يقرأ ﴿الم﴾ تنزيل السجدة وتبارك الذي بيده الملك

അലിഫ് ലാമീം സജദയും സൂറത്തുൽ മുൽകും ഓതുക (തുർമുദി, നസാഇ)

١١١- اللهم أسلمت نفسي إليك ، وفوضت أمري إليك ، ووجهت وجهي إليك ، وألجأت ظهري إليك ، رغبة ورهبة إليك ، لا ملجأ ولا منجا منك إلا إليك ، آمنت بكتابك الذي أنزلت وبنبيك الذي أرسلت

അല്ലാഹുവേ എന്നെ ഞാൻ നിന്നിലേൽപ്പിക്കുകയും എന്റെ മുഖം നിന്നിലേക്ക് തിരിക്കുകയും എന്റെ കാര്യങ്ങൾ നിന്നിലർപ്പിക്കുകയും എന്റെ മുതുകിനെ ഞാൻ നിന്നിലേക്ക് ചേർക്കുകയും ചെയ്തിരിക്കുന്നു. നിന്റെ പ്രതിഫലത്തെ കാംക്ഷിച്ചുകൊണ്ടും നിന്റെ ശിക്ഷയെ ഭയന്നുകൊണ്ടുമാണ് (അങ്ങനെ ചെയ്തത്) നിന്നിലേക്ക് മടങ്ങുകയല്ലാതെ നിന്റെ ശിക്ഷയിൽ നിന്ന് അഭയമോ രക്ഷയോ ഇല്ല. നീ അവതരിപ്പിച്ച വേദത്തിലും നിന്റെ പ്രവാചകനിലും ഞാൻ വിശ്വസിച്ചിരിക്കുന്നു. ( ബുഖാരി, മുസ്ലിം )

## 29- തിരിഞ്ഞു കിടക്കുമ്പോൾ

١١٢- لاإله إلا الله الواحد القهار ، رب السموات والأرض وما بينهما العزيز الغفار

ആകാശങ്ങളുടേയും ഭൂമിയുടേയും അവക്കിടയിലുള്ളവയുടേയും നാഥനും അടക്കി വാഴുന്നവനും പ്രതാപവാനും കൂടുതൽ പൊറുക്കുന്നവനും ഏകനുമായ അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനുമില്ല. [ഹാകിം, നസാഇ]

## 30- ഉറക്കിൽ ഭയപ്പെട്ടാൽ

١١٣- أعوذ بكلمات الله التامات من غضبه وعقابه ، وشر عباده ، ومن همزات الشياطين وأن يحضرون

അല്ലാഹുവിൻെറ കോപത്തിൽ നിന്നും ശിക്ഷയിൽ നിന്നും അവൻെറ അടിമകളുടെ തിന്മയിൽ നിന്നും പിശാചിൻെറ ദുർബോധനങ്ങളിൽ നിന്നും പിശാചുക്കൾ ഹാജറാകുന്നതിൽ നിന്നും അല്ലാഹുവിൻെറ സമ്പൂർണ്ണ വചനങ്ങൾ കൊണ്ട് ഞാൻ അഭയം തേടുന്നു. [ അബൂദാവൂദ്, തുർമുദി ]

## 31- ദുസ്വപ്നങ്ങൾ കണ്ടാൽ

١١٤- ينفث عن يساره ، ، يستعيذ بالله من الشيطان ومن شر ما رأى ، ، لا يحدث بها أحدا يتحول عن جنبه الذي كان عليه

മൂന്നു തവണ ഇടത് ഭാഗത്ത് ഊതുക. പിശാചിൽ നിന്നും അവൻ കണ്ടതിൻെറ തിന്മയിൽ നിന്നും അല്ലാഹുവിനോട് കാവൽ ചോദിക്കുക. (മൂന്ന് തവണ), അത് ആരോടും പറയാതിരിക്കുക. [ മുസ്‌ലിം ]

അവൻ കിടന്ന ഭാഗത്ത് നിന്ന് തെറ്റിക്കിടക്കുക [ മുസ്‌ലിം ]

١١٥- يقوم يصلي إن أراد ذلك

ഉദ്ദേശിക്കുന്നെങ്കിൽ എഴുന്നേറ്റ് നമസ്കരിക്കുക.[ മുസ്‌ലിം ]

## 33- വിത്റിലെ ഖുനൂത്

١١٦- اللهم اهدني فيمن هديت ، وعافني فيمن عافيت ، وتولني فيمن توليت ، وبارك لي فيما أعطيت ، وقني شر ما قضيت ، فإنك تقضي ولا يقضى عليك ، إنه لا يذل من واليت ، لولا يعز من عاديتا ، تباركت ربنا وتعاليت ،

അല്ലാഹുവേ, നീ സന്മാർഗ്ഗത്തിലാക്കിയവരോടൊപ്പം എന്നേയും സന്മാർഗ്ഗത്തിലാക്കേണമേ. നീ സുഖം നൽകിയവരോടൊപ്പം എനിക്കും സുഖം നൽകേണമേ. നീ സംരക്ഷണം ഏറ്റെടുത്തവരോടൊപ്പം എന്നെയും പരിരക്ഷിക്കേണമേ. നീ നൽകിയതിൽ എനിക്ക് അനുഗ്രഹം ചെയ്യേണമേ. നീ വിധിച്ചതിൻെറ നാശത്തിൽ നിന്ന് എന്നെ കാക്കേണമേ. നീ വിധിക്കുന്നു. നിനക്കെതിരെ വിധിക്കുകയില്ല. നീ ആദരിച്ചവർ നിന്ദ്യരാവുകയില്ല. (നീ കോപിക്കുന്നവർ പ്രതാപിയാകുകയില്ല) ഞങ്ങളുടെ നാഥാ നീ അനുഗ്രഹീതനും ഉന്നതനുമായിരിക്കുന്നു. ( തുർമുദി, ഇബ്നുമാജ, ബൈഹഖി, അഹ്മദ്)

١١٧- اللهم إني أعوذ برضاك من سخطك ، وبمعافاتك من عقوبتك ، وأعوذ بك منك، لا أحصي ثناء عليك، أنت كما أثنيت على نفسك

47-ാം നമ്പർ നോക്കുക (തുർമുദി, ഇബ്നുമാജ)

١١٨- اللهم إياك نعبد ، ولك نصلي ونسجد ، وإليك نسعى ونحفد ، نرجوا رحمتك ، ونخشى عذابك ، إن عذابك بالكافرين ملحق . اللهم إنا نستعينك ، ونستغفرك ، ونثني

عليك الخير ، ولا نكفرك ، ونؤمن بك ، ونخضع لك ، ونخلع من يكفرك .

അല്ലാഹുവേ, നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിനക്കു മാത്രമായി ഞങ്ങൾ നമസ്കരിക്കുകയും നമിക്കുകയും ചെയ്യുന്നു. നിന്നിലേക്കായി ഞങ്ങൾ പരിശ്രമിക്കുകയും സേവനമർപ്പിക്കുകയും ചെയ്യുന്നു. നിൻെറ കാരുണ്യം ഞങ്ങൾ ആഗ്രഹിക്കുകയും നിൻെറ ശിക്ഷയെ ഞങ്ങൾ ഭയപ്പെടുകയും ചെയ്യുന്നു. നിശ്ചയം നിൻെറ ശിക്ഷ സത്യ നിഷേധികളെ ബാധിക്കുന്നതാണ്. അല്ലാഹുവേ, നിന്നോട് ഞങ്ങൾ സഹായം തേടുന്നു. നിന്നോട് ഞങ്ങൾ പാപമോചനം തേടുന്നു. നിൻെറ മേൽ ഞങ്ങൾ നന്മയുടെ അഭിവാദ്യങ്ങളർപ്പിക്കുന്നു. ഞങ്ങൾ നിന്നെ നിഷേധിക്കുകയില്ല. നിന്നിൽ ഞങ്ങൾ വിശ്വസിക്കുന്നു. നിനക്ക് കീഴ്പ്പെടുകയും ചെയ്യുന്നു. നിന്നെ നിഷേധിക്കുന്നവരെ ഞങ്ങൾ ഒഴിവാക്കുകയും ചെയ്യുന്നു. (ബൈഹഖി)

## 33- വിത്റിൽ നിന്ന് സലാം വീട്ടിയാൽ

١١٩- سبحان الملك القدوس [ رب الملائكة والروح ]

പരമപരിശുദ്ധനായ രാജാധിപതിയുടെ (അല്ലാഹു) വിശുദ്ധിയെ വാഴ്ത്തുന്നു. (മൂന്ന് തവണ ചൊല്ലുക. മൂന്നാമത്തെ തവണയിൽ ശബ്ദമുയർത്തി ചൊല്ലുകയും (ജിബ്രീലിൻെറയും മലക്കുകളുടേയും നാഥനുമായ) എന്ന് കൂടി പറയുകയും ചെയ്യുക.) [ നസാഈ, ദാറഖുത്വ്നി ]

## 34- ദു:ഖാകുലനാകുമ്പോൾ

١٢٠- اللهم إني عبدك، ابن عبدك، ابن أمتك، ناصيتي بيدك، ماض في حكمك ، عدل في قضاؤك، أسألك بكل اسم هو لك، سميت به نفسك، أو أنزلته في كتابك ، أو علمته أحداً

من خلقك، أو استأثرت به في علم الغيب عندك، أن تجعل القرآن

ربيع قلبي ، ونور صدري، وجلاء حزني، وذهاب همي

അല്ലാഹുവേ, ഞാൻ നിൻെറ ദാസനും നിൻെറ ദാസൻെറ പുത്രനും നിൻെറ ദാസിയുടെ മകനുമാണ്. എൻെറ മൂർദ്ദാവ് നിൻെറ കയ്യിലാണ്. നിൻെറ തീരുമാനം എന്നിൽ നടപ്പിലാകുന്നു. നിൻെറ വിധി എന്നിൽ നീതിയായിത്തീരുന്നു. നീ നിനക്ക് നിശ്ചയിച്ചതും നിൻെറ വേദത്തിൽ അവതരിപ്പിച്ചതും നിൻെറ സൃഷ്ടികളിൽ ആരെയെങ്കിലും നീ പഠിപ്പിച്ചതും നിൻെറ പക്കലുള്ള അദൃശ്യ ജ്ഞാനത്തിൽ നീ സ്വന്തമാക്കി വെച്ചതുമായ നിനക്കുള്ള മുഴുവൻ പേരുകളുടെയും പേരിൽ, ഖുർആൻ എൻെറ ഹൃദയത്തിന് വസന്തവും എൻെറ നെഞ്ചിന് പ്രകാശവും എൻെറ ദു:ഖത്തിന് പരിഹാരവും എൻെറ വിഷാദത്തെ നീക്കുന്നതുമാക്കിത്തീർക്കേണമേ യെന്ന് ഞാൻ നിന്നോട് പ്രാർത്ഥിക്കുന്നു.! [ അഹ്മദ് ]

١٢١- اللهم إني أعوذ بك من الهم والحزن ، والعجز والكسل،

والبخل والجبن ، وضلع الدين ، وغلبة الرجال

അല്ലാഹുവേ, ദു:ഖം, വിഷാദം, ദുർബലത, അലസത, പിശുക്ക്, ഭീരുത്വം, കടത്തിൻെറ ഭാരം, ആളുകൾക്ക് വിധേയമാകൽ എന്നിവയിൽ നിന്നെല്ലാം ഞാൻ നിന്നിലഭയം തേടുന്നു. [ ബുഖാരി ]

## 35-പ്രയാസം ഉണ്ടാവുമ്പോൾ

١٢٢- لاإله إلا الله العظيم الحليم ، لا إله إلا الله رب العرش

العظيم ، لا إله إلا الله رب السموات ورب الأرض ورب العرش

الكريم

സഹന ശീലനും മഹാനുമായ അല്ലാഹു അല്ലാതെ യാതൊരു ആരാധ്യനുമില്ല. മഹാനും സിംഹാസനത്തിൻെറ നാഥനുമായ അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനില്ല. ആകാശങ്ങളുടേയും ഭൂമിയുടേയും സിംഹാസനത്തിൻേറയും രക്ഷിതാവും അത്യുദാരനുമായ അല്ലാഹു അല്ലാതെ മറ്റൊരു ആരാധ്യനുമില്ല. [ ബുഖാരി, മുസ്ലിം ]

١٢٣- اللهم رحمتك أرجو فلا تكلني إلى نفسي طرفة عين واصلح لي شأني كله ، لا إله إلا أنت

അല്ലാഹുവേ, നിൻെറ കാരുണ്യത്തെ ഞാൻ കാംക്ഷിക്കുന്നു. കണ്ണിമ വെട്ടുന്ന നിമിഷം പോലും എന്നെ സ്വന്തത്തിലേക്ക് ഏൽപ്പിക്കരുതേ. എൻെറ കാര്യങ്ങൾ മുഴുവൻ എനിക്ക് നീ നന്നാക്കി തരണേ! നീ അല്ലാതെ മറ്റൊരാരാധ്യനില്ല. [ അബൂദാവൂദ്, അഹ്മദ് ]

١٢٤- لاإله إلا أنت سبحانك إني كنت من الظالمين

നീ അല്ലാതെ ആരാധ്യനില്ല. നീ പരിശുദ്ധൻ. നിശ്ചയം ഞാൻ അക്രമികളിൽ പെട്ടുപോയിരിക്കുന്നു. [ തുർമുദി, ഹാകിം ]

١٢٥- الله الله ربي لا اشرك به شيئا

അല്ലാഹു, അല്ലാഹുവാണ് എൻെറ രക്ഷിതാവ്. അവനോട് ഞാൻ ഒന്നിനേയും പങ്ക് ചേർക്കുകയില്ല. [ അബൂദാവൂദ്, ഇബ്നുമാജ ]

## 36-ശത്രുവിനേയും അധികാരമുള്ളവനേയും അഭിമുഖീകരിക്കുമ്പോൾ

١٢٦- اللهم إنا نجعلك في نحورهم ونعوذ بك من شرورهم

അല്ലാഹുവേ, അവരുടെ നെഞ്ചുകളിൽ നിന്നെ ഞങ്ങൾ ആക്കുന്നു. അവരുടെ തിന്മയിൽ നിന്ന് ഞങ്ങൾ നിന്നിലഭയം തേടുകയും ചെയ്യുന്നു. [ അബൂദാവൂദ്, ഹാകിം ]

١٢٧- اللهم أنت عضدي ، وأنت نصيري ، بك أجول وبك أصول وبك أقاتل

അല്ലാഹുവേ, നീയാണ് എൻെറ ശക്തി. നീയാണെൻെറ സഹായി. നിൻെറ സഹായംകൊണ്ട് ഞാൻ സഞ്ചരിക്കുന്നു. നിൻെറ സഹായം കൊണ്ട് ഞാൻ കീഴ്പെടുത്തുകയും പോരാടുകയും ചെയ്യുന്നു. [ അബൂദാവൂദ്, തുർമുദി ]

١٢٨- حسبنا الله ونعم الوكيل

നമുക്ക് അല്ലാഹു മതി. അവൻ ഭരമേൽപ്പിക്കുന്നവരിൽ ഉത്തമനായിരിക്കുന്നു. [ബുഖാരി]

## 37-ഭരണാധികാരിയുടെ അക്രമത്തെ ഭയപ്പെട്ടാൽ

١٢٩- اللهم رب السموات السبع، ورب العرش العظيم، كن لي جارا من فلان بن فلان، وأحزابه من خلائقك، أن يفرط علي أحد منهم أو يطغى، عز جارك، وجل ثناؤك، ولا إله إلا أنت

ഏഴാകാശങ്ങളുടേയും മഹത്തായ സിംഹാസനത്തിൻെറയും നാഥനായ അല്ലാഹുവേ, നിൻെറ സൃഷ്ടികളിൽ പെട്ട ഇന്ന ഇന്നയാളുകളും അവൻെറ അനുയായികളും എൻെറ മേൽ അമിതമായി ഭാരം ചുമത്തുകയോ അക്രമം പ്രവർത്തിക്കുകയോ ചെയ്യുന്നതിൽ നിന്നും നീ എനിക്ക് അഭയം നൽകേണമേ. നിൻെറ അഭയം പ്രതാപമുള്ളതും നിൻെറ പ്രശംസ ഉന്നതവുമായിരിക്കുന്നു. നീ അല്ലാതെ ആരാധ്യനില്ല. [ അദബുൽ മുഫ്റദ് ]

١٣٠- الله أكبر، الله أعز من خلقه جميعا ، الله أعز مما أخاف وأحذر، أعوذ بالله الذي لا إله إلا هو، الممسك

السموات السبع أن يقعن على الأرض إلا بإذنه، من شر عبدك فلان، وجنوده وأتباعه وأشياعه، من الجن والإنس، اللهم كن لي جارا من شرهم، جل ثناؤك وعز جارك، وتبارك اسمك، ولا إله غيرك

അല്ലാഹുവാണ് ഏറ്റവും വലിയവൻ. അല്ലാഹു തൻെറ മുഴുവൻ സൃഷ്ടികളേക്കാൾ പ്രതാപിയാണ്. അല്ലാഹു ഞാൻ ഭയപ്പെടുകയും ഭീതിപ്പെടുകയും ചെയ്യുന്നതിനേക്കാൾ പ്രതാപമുള്ളവനാണ്. അല്ലാഹു അല്ലാതെ ആരാധ്യനില്ല. ഏഴാകാശങ്ങളെ -അവൻെറ അനുമതിയില്ലാതെ- ഭൂമിയിൽ പതിക്കുന്നതിൽ നിന്ന് പിടിച്ചു നിർത്തുന്നവനും അവനാണ്. അതിനാൽ നിൻെറ ദാസനായ ഇന്നയാളുടേയും മനുഷ്യരിലേയും ജിന്നിലേയും അവൻെറ അനുയായികളുടേയും സൈന്യങ്ങളുടേയും കക്ഷികളുടേയും ഉപദ്രവത്തിൽ നിന്നും ഞാൻ അല്ലാഹുവിൽ അഭയം തേടുന്നു. അല്ലാഹുവേ, അവരുടെ നാശത്തിൽ നിന്ന് നീഎനിക്കുള്ള രക്ഷകനാകേണമേ.നിൻെറ പ്രശംസ ഉന്നതവും നിൻെറ സംരക്ഷണം പ്രതാപമുള്ളതും നിൻെറ നാമം അനുഗ്രഹിതവുമായിരിക്കുന്നു. നീ അല്ലാതെ മറ്റൊരാരാധ്യനുമില്ല.(മൂന്ന് തവണ ചൊല്ലുക)(അദബുൽ മുഫ്റദ്)

## 38- ശത്രുവിനെതിരെയുള്ള പ്രാർത്ഥന

١٢١- اللهم منزل الكتاب، سريع الحساب، اهزم الأحزاب، اللهم اهزمهم وزلزلهم

ഗ്രന്ഥം അവതരിപ്പിച്ചവനും വേഗത്തിൽ വിചാരണ ചെയ്യുന്നവനുമായ അല്ലാഹുവേ, ശത്രു വിഭാഗങ്ങളെ നീ പരാജയപ്പെടുത്തേണമേ! അല്ലാഹുവേ അവരെ പരാജയപ്പെടുത്തുകയും അവരെ വിറപ്പിക്കുകയും ചെയ്യേണമേ. (മുസ്ലിം)

## 39- ഒരു സമൂഹത്തെ ഭയപ്പെട്ടാൽ

١٣٢- اللهم اكفنيهم بما شئت

അല്ലാഹുവേ, നീ ഉദ്ദേശിച്ചത്കൊണ്ട് അവർക്ക് നീ മതിയാക്കേണമേ! [മുസ്‌ലിം]

## 40- ഈമാനിൽ സംശയം തോന്നുമ്പോൾ

١٣٣- يستعيذ بالله ، ينتهي عما شك فيه

അല്ലാഹുവിൽ അഭയം തേടുക. സംശയിക്കുന്ന കാര്യത്തിൽ നിന്ന് വിരമിക്കുക. [ ബുഖാരി ]

١٣٤- آمنت با لله ورسله

അല്ലാഹുവിലും റസൂലിലും ഞാൻ വിശ്വസിച്ചു എന്നു പറയുക. [ മുസ്‌ലിം ]

١٣٥- هـو الأول ، والآخـر ، والظـاهـر، والبـاطن، وهـو بكـل شيء عليم

അവൻ അനാദ്യനും, അനന്ത്യനും, പ്രത്യക്ഷനും, പരോക്ഷനുമാണ്. അവൻ എല്ലാ വസ്തുക്കളെക്കുറിച്ചും അറിയുന്നവനാണ്. [അൽ ഹദീദ് :3] ഈ ആയത്ത് ഓതുക [ അബൂദാവൂദ് ]

## 41- കടം വീട്ടാൻ

١٣٦- اللهم اكفني بحلالك عن حرامك وأغنني بفضلك عمن سواك

അല്ലാഹുവേ നീ നിഷിദ്ധമാക്കിയതിന് പകരം നീ അനുവദിച്ചതുകൊണ്ട് എൻെറ ആവശ്യങ്ങൾ നിറവേറ്റണേ. നിൻെറ ഔദാര്യം കൊണ്ട് മറ്റുള്ളവരിൽ നിന്നും എന്നെ ധന്യനാക്കേണമേ! [ തുർമുദി ]

١٢٧- اللهم إني أعوذ بك من الهم ، والحزن ، والعجز والكسل والبخل والجبن ، وضلع الدين وغلبة الرجال

121 നോക്കുക.

## 42- വസ്വാസുണ്ടാകുമ്പോൾ

[നമസ്കാരത്തിലോ ഖുർആൻ പാരായണത്തിലോ വസ്വാസ് ബാധിച്ചാൽ അതിൽ നിന്ന് അഭയം ചോദിക്കണം ]

١٢٨- أعوذ بالله من الشيطان الرجيم ، واتفل على يسارك

ശപിക്കപ്പെട്ട പിശാചിൽ നിന്ന് ഞാൻ അല്ലാഹുവിൽ അഭയം തേടുന്നു. ശേഷം മൂന്ന് തവണ ഇടത് ഭാഗത്ത് തുപ്പുകയും ചെയ്യുക. [ മുസ്ലിം ]

## 43- ഒരു കാര്യം പ്രയാസകരമായിത്തീർന്നാൽ

١٢٩-اللهم لا سهل إلا ما جعلته سهلا وأنت تجعل الحزن إذا شئت سهلا

അല്ലാഹുവെ നീ എളുപ്പമാക്കിയാലല്ലാതെ ഒരെളുപ്പവുമില്ല. നീ ഉദ്ദേശിച്ചാൽ ഉറപ്പുള്ള ഭൂമിയെ മാർദ്ദവമുള്ള സമതലമാക്കുന്നവനാണല്ലൊ. [ ഇബ്നു ഹിബ്ബാൻ ]

## 44- ഒരു പാപം ചെയ്തു പോയാൽ

١٤٠- ما من عبد يذنب ذنبا فيحسن الطهور، ثم يقوم فيصلي ركعتين، ثم يستغفر الله إلا غفر الله له

ഒരു അടിമ പാപം ചെയ്താൽ ശരിയായി വുദു ചെയ്യുകയും ശേഷം രണ്ടു റകഅത്ത് നമസ്കരിക്കുകയും എന്നിട്ട് അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്താൽ അവന് അല്ലാഹു പൊറുത്തുകൊടുക്കാതിരിക്കില്ല. [അബൂദാവൂദ്, തുർമുദി]

## 45- പിശാചിനേയും അവൻെറ വസ്‌വാസിനേയും അകറ്റാൻ

١٤١-الاستعاذة بالله منه

**അവനിൽ നിന്ന് അല്ലാഹുവിനോട് അഭയം തേടുക.[തുർമുദി]**

١٤٢- الأذان

**ബാങ്ക് വിളിക്കുക.**

١٤٣- الأذكار وقراءة القرآن

**ദിക്റുകൾ ചൊല്ലുക. ഖുർആൻ പാരായണം ചെയ്യുക. [ മുസ്‌ലിം ]**

## 46-അനിഷ്ടമുള്ള കാര്യമുണ്ടായാൽ

١٤٤- قدر الله وما شاء فعل

**അല്ലാഹുവിൻെറ വിധിയാണത്.അല്ലാഹു അവൻ ഉദ്ദേശിച്ചത് ചെയ്യുന്നു. [മുസ്‌ലിം]**

## 47- സന്താനം ജനിച്ചാലുള്ള അനുമോദനവും മറുപടിയും

١٤٥- بارك الله لك في الموهوب لك، وشكرت الواهب، وبلغ أشده، ورزقت بره.

**അല്ലാഹു നിനക്ക് നൽകിയതിൽ അനുഗ്രഹിക്കട്ടെ. നൽകിയവനോട് നീ നന്ദി കാണിക്കുന്നവനാകട്ടെ. അവൻ യുവത്വം പ്രാപിക്കുകയും അവൻെറ നന്മ നിനക്ക് നൽകപ്പെടുകയും ചെയ്യട്ടെ.**
**അതിന് ഇപ്രകാരം മറുപടി പറയുക.**

بارك الله لك وبارك عليك، وجزاك الله خيرا، ورزقك الله مثله، وأجزل ثوابك.

അല്ലാഹു നിന്നെ അനുഗ്രഹിക്കുകയും നിൻെറ മേൽ അനുഗ്രഹം ചൊരിയുകയും ചെയ്യട്ടെ. അല്ലാഹു നിനക്ക് നല്ലത് പ്രതിഫലം നൽകട്ടെ. അത്പോലെയുള്ളത് അല്ലാഹു നിനക്ക് നൽകുകയും നിൻെറ പ്രതിഫലം വർദ്ധിപ്പിക്കുകയും ചെയ്യട്ടെ. (അൽ അദ്കാർ, നവവി)

## 48- സന്താനങ്ങളുടെ രക്ഷക്ക്

١٤٦-أعيذكما بكلمات الله التامة من كل شيطان وهامة ، ومن كل عين لامة

നബി (സ) ഹസൻ, ഹുസൈൻ എന്നിവർക്കു വേണ്ടി ഇപ്രകാരം അഭയത്തിനായി പ്രാർത്ഥിക്കാറുണ്ടായിരുന്നു. എല്ലാ പിശാചിൽ നിന്നും എല്ലാ വിഷ ജീവികളിൽ നിന്നും എല്ലാ ദൃഷ്ടകണ്ണുകളിൽ നിന്നും അല്ലാഹുവിൻെറ പരിപൂർണ്ണമായ വചനങ്ങളുടെ പേരിൽ ഞാൻ നിങ്ങൾക്ക് അഭയം തേടുന്നു. (ബുഖാരി)

## 49- രോഗിയെ സന്ദർശിക്കുന്നവൻ

١٤٧-لابأس طهور أن شاء الله

സാരമില്ല. അല്ലാഹു ഉദ്ദേശിച്ചാൽ സുഖപ്പെടും (ബുഖാരി)

١٤٨- أسأل الله العظيم رب العرش العظيم أن يشفيك

മഹത്തായ സിംഹാസനത്തിൻെറ ഉടമയായ മഹാനായ അല്ലാഹുവിനോട് നിൻെറ രോഗശമനത്തിന് വേണ്ടി ഞാൻ ചോദിക്കുന്നു. (ഏഴ് തവണ പറയുക) ( തുർമുദി, അബൂദാവൂദ്)

## 50- രോഗിയെ സന്ദർശിക്കുന്നതിൻെറ ശ്രേഷ്ടത

١٤٩- قال ﷺ ((إذا عاد الرجل أخاه المسلم مشى في خرافة الجنة حتى يجلس فإذا جلس غمرته الرحمة ، فإن كان غدوة صلى

عليه سبعون ألف ملك حتى يمسي، وإن كان مساء صلى عليه

سبعون ألف ملك حتى يصبح))

നബി(സ) പറയുന്നു: ഒരാൾ തൻെറ മുസ്‌ലിം സഹോദരനെ സന്ദർശിച്ചാൽ അവൻ ഇരിക്കുന്നതു വരെ നടക്കുന്നത് സ്വർഗ്ഗത്തിലെ ഫല സമൃദ്ധമായ തോട്ടത്തിലൂടെയാണ്. അവൻ ഇരുന്നാൽ അനുഗ്രഹം അവനെ ആവരണം ചെയ്യുന്നു. ആ സന്ദർശനം രാവിലെയാണെങ്കിൽ വൈകുന്നേരം വരെ അവന് ഗുണത്തിനുവേണ്ടി എഴുപതിനായിരം മലക്കുകൾ പ്രാർത്ഥിക്കുന്നതാണ്. അത് വൈകുന്നേരമാണെങ്കിൽ പ്രഭാതം വരെ എഴുപതിനായിരം മലക്കുകൾ അവൻെറ ഗുണത്തിനായി പ്രാർത്ഥിക്കുന്നതാണ്. [ തുർമുദി, ഇബ്നുമാജ ]

## 51- ജിവിത നൈരാശ്യം ബാധിച്ച രോഗിയുടെ പ്രാർത്ഥന

١٥٠- اللهم اغفرلي وارحمني وألحقني بالرفيق الأعلى

അല്ലാഹുവേ, എനിക്ക് പാപമോചനം നൽകുകയും കരുണ കാണിക്കുകയും ഉന്നതരായ കൂട്ടുകാരോടൊപ്പം എന്നെ ചേർക്കുകയും ചെയ്യേണമേ!

١٥١- لا إله إلا الله إن للموت لسكرات

നബി (സ) മരണാവസരത്തിൽ തൻെറ ഇരു കൈകളും വെള്ളത്തിൽ നനച്ചു അത് കൊണ്ട് മുഖം തടവി പറഞ്ഞു: അല്ലാഹു അല്ലാതെ ആരാധ്യനില്ല. നിശ്ചയം മരണത്തിന് വേദനകളുണ്ട്. [ബുഖാരി]

١٥٢- لا إله إلا الله والله أكبر ، لا إله إلا الله وحده ، لا إله إلا

الله وحده لا شريك له ، لا إله إلا الله له الملك وله الحمد ، لا

إله إلا الله ولا حول ولا قوة إلا با لله

അല്ലാഹു അല്ലാതെ ആരാധ്യനില്ല. അല്ലാഹു ഏറ്റവും വലിയവനാണ്. ഏകനായ അല്ലാഹു അല്ലാതെ ആരാധ്യനില്ല. ഏകനും പങ്കുകാരില്ലാത്തവനുമായ അല്ലാഹു അല്ലാതെ ആരാധ്യനില്ല. അല്ലാഹു അല്ലാതെ ആരാധ്യനില്ല. രാജാധിപത്യം അവനാണ് സർവ്വ സ്തുതിയും അവനാണ്. അല്ലാഹു അല്ലാതെ ആരാധ്യനില്ല. ഒരു കഴിവും ശക്തിയും അല്ലാഹുവിനെ കൊണ്ടല്ലാതെ ഇല്ല. [തുർമുദി, ഇബ്നുമാജ ]

## 52-മരണാസന്നനുള്ള തൽഖീൻ

١٥٣- من كان آخر كلامه لا إله إلا الله دخل الجنة

ഒരാളുടെ അവസാന വചനം ലാ ഇലാഹ ഇല്ലല്ലാഹു എന്നായാൽ അവൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാണ്.[ അബൂദാവൂദ്]

## 53- വിപത്ത് സംഭവിച്ചാൽ

١٥٤- إنا لله وإنا إليه راجعون اللهم أجرني في مصيبتي واخلف لي خيرا منها

ഞങ്ങൾ അല്ലാഹുവിനുള്ളതാണ്. ഞങ്ങൾ അവങ്കലേക്ക് മടക്കപ്പെടുന്നതാണ്. അല്ലാഹുവേ, എൻെറ വിപത്തിൽ എനിക്ക് പ്രതിഫലം നൽകേണമേ. അതിന് പകരം ഉത്തമമായത് എനിക്ക് നൽകേണമേ! [മുസ്ലിം]

## 54-മയ്യിത്തിൻെറ കണ്ണടക്കുമ്പോൾ

١٥٥- اللهم اغفر لفلان وارفع درجته في المهديين واخلفه في عقبه في الغابرين واغفر لنا وله يا رب العالمين وافسح له في قبره ونور له فيه

അല്ലാഹുവേ, ഇന്നയാൾക്ക് (പേര് പറയുക) പൊറുത്ത് കൊടുക്കേണമേ! സന്മാർഗ്ഗികളുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ പദവി നീ ഉയർത്തേണമേ! അവശേഷിക്കുന്നവരുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ പിൻഗാമികളിൽ നിന്ന്

അദ്ദേഹത്തിന്റെ അഭാവം പരിഹരിക്കേണമേ. ലോക രക്ഷിതാവേ, അദ്ദേഹത്തിനും ഞങ്ങള്‍ക്കും നീ പൊറുത്ത് തരേണമേ. അദ്ദേഹത്തിന്റെ ഖബര്‍ വിശാലമാക്കിക്കൊടുക്കുകയും അതില്‍ പ്രകാശം ചൊരിയുകയുംചെയ്യേണമേ![മുസ്‌ലിം]

## 55- മയ്യിത്ത് നമസ്കാരത്തിലെ പ്രാര്‍ത്ഥന

١٥٦- اللهم اغفر له، وارحمه ، وعافه ، واعف عنه، وأكرم نزله، ووسع مدخله ، واغسله بالماء والثلج والبرد ، ونقه من الخطايا كما نقيت الثوب الأبيض من الدنس ، وابدله داراً خيراً من داره، وأهلاً خيراً من أهله، وزوجاً خيراً من زوجه ، وأدخله الجنة ، وأعذه من عذاب القبر [ وعذاب النار]

അല്ലാഹുവേ, അദ്ദേഹത്തിന് നീ പൊറുത്ത് കൊടുക്കുകയും കരുണ ചെയ്യുകയും സൗഖ്യം നല്‍കുകയും മാപ്പ് കൊടുക്കുകയും ചെയ്യേണമേ! അദ്ദേഹത്തിന്റെ ആഥിത്യം ആദരപൂര്‍വ്വമാക്കേണമേ. അദ്ദേഹത്തിന്റെ പ്രവേശന സ്ഥലം വിശാലമാക്കേണമേ. വെള്ളം, മഞ്ഞ്, ഹിമം എന്നിവ കൊണ്ട് അദ്ദേഹത്തെ കഴുകി ശുദ്ധിയാക്കേണമേ. വെള്ളവസ്ത്രം അഴുക്കില്‍ നിന്ന് ശുദ്ധീകരിക്കുന്നതുപോലെ അദ്ദേഹത്തെ പാപങ്ങളില്‍ നിന്ന് ശുദ്ധിയാക്കേണമേ. അദ്ദേഹത്തിന്റെ ഭവനത്തേക്കാള്‍ ഉത്തമ ഭവനവും കുടുംബത്തേക്കാള്‍ ഉത്തമ കുടുംബവും ഇണയേക്കാള്‍ ഉത്തമമായ ഇണയേയും അദ്ദേഹത്തിന് നല്‍കേണമേ. അദ്ദേഹത്തെ സ്വര്‍ഗ്ഗത്തില്‍ പ്രവേശിപ്പിക്കേണമേ. ഖബറിന്റേയും നരകത്തിന്റേയും ശിക്ഷയില്‍ നിന്ന് അഭയം നല്‍കേണമേ. [ മുസ്‌ലിം ]

١٥٧- اللهم اغفر لحينا ، وميتنا ، وشاهدنا ، وغائبنا ، وصغيرنا، وكبيرنا ، وذكرنا، وأنثانا . اللهم من أحييته منا

فأحيه على الإسلام ومن توفيته منا فتوفه على الإيمان ، اللهم لا تحرمنا أجره ولا تضلنا بعده

അല്ലാഹുവേ, ഞങ്ങളിൽ ജീവിച്ചിരിക്കുന്നവർക്കും മരണപ്പെട്ട വർക്കും ഹാജറുള്ളവർക്കും ഇല്ലാത്തവർക്കും ഞങ്ങളിൽ വലിയ വർക്കും ചെറിയവർക്കും പുരുഷനും സ്ത്രീക്കും നീ പൊറുത്ത് തരേണമേ. അല്ലാഹുവേ, നീ ഞങ്ങളിൽ ആരെ ജീവിപ്പിക്കുന്നുവോ അവനെ ഇസ്‌ലാമിൽ ജീവിപ്പിക്കുകയും ആരെ മരിപ്പിക്കുന്നുവോ അവനെ സത്യ വിശ്വാസത്തോടെ മരിപ്പിക്കുകയും ചെയ്യേണമേ! അല്ലാഹുവേ, ഇദ്ദേഹത്തിന്റെ പേരിലുള്ള പ്രതിഫലം ഞങ്ങൾക്ക് നീ നിഷേധിക്കരുതേ. ഇദ്ദേഹത്തിന് ശേഷം നീ ഞങ്ങളെ വഴി തെറ്റിക്കുകയും ചെയ്യരുതേ! [ ഇബ്നുമാജ ]

١٥٨- اللهم إن فلان بن فلان في ذمتك ، وحبل جوارك ، فقه من فتنة القبر وعذاب النار ، وأنت أهل الوفاء والحق . فاغفر له وارحمه إنك أنت الغفور الرحيم

അല്ലാഹുവേ, ഇന്നവന്റെ മകൻ ഇന്നവൻ [വ്യക്തിയുടെ പേരു പറയാം] നിന്റെ സംരക്ഷണത്തിലും നിന്റെ അയൽ പക്കബോധത്തിലുമാണ്. അതിനാൽ നരക ശിക്ഷയിൽ നിന്നും ഖബറിലെ ദുരിതത്തിൽ നിന്നും നീ അവനെ സംരക്ഷിക്കേ ണമേ! നീ സത്യവും കരാറും പാലിക്കുന്നവനാണല്ലോ. നീ അവന് പൊറുത്ത് കൊടുക്കുകയും കരുണ ചെയ്യുകയും ചെ യ്യേണമേ! നിശ്ചയം നീ അധികം പൊറുക്കുന്നവനും കരു ണ ചെയ്യുന്നവനുമാണല്ലോ! [അബൂദാവൂദ്, ഇബ്നുമാജ]

١٥٩- اللهم عبدك وابن أمتك احتاج إلى رحمتك ، وأنت غني عن عذابه إن كان محسنا فزد في حسناته وإن كان مسيئا فتجاوز عنه

അല്ലാഹുവേ, നിൻെറ ദാസനും നിൻെറ ദാസിയുടെ പുത്രനുമിതാ നിൻെറ കാരുണ്യത്തിന് ഏറെ ആവശ്യമായിരിക്കുന്നു. അവനെ ശിക്ഷിക്കേണ്ട ആവശ്യമില്ലാത്തവനാണു നീ. അവൻ നന്മ പ്രവർത്തിച്ചവനാണെങ്കിൽ അവൻെറ നന്മയെ നീ വർദ്ധിപ്പിക്കേണമേ! അവൻ തിന്മ ചെയ്തവനാണെങ്കിൽ അത് നീ വിട്ടു മാപ്പാക്കേണമേ (ഹാകിം)

## 56-ശിശുവിനു വേണ്ടിയുള്ള പ്രാർത്ഥന

١٦٠- ((اللهم أعذه من عذاب القبر)) اللهم اجعله فرطا وذخرا لوالديه ، وشفيعا مجابا . اللهم ثقل به موازينهما وأعظم به أجورهما ، وألحقه بصالح المؤمنين ، واجعله في كفالة إبراهيم، وقه برحمتك عذاب الجحيم، و أبدله دارا خيرا من داره، وأهلا خيرا من أهله، اللهم اغفر لأسلافنا، وأفراطنا، ومن سبقنا بالإيمان

അല്ലാഹുവേ, ഖബർ ശിക്ഷയിൽ നിന്ന് അവന് നീ അഭയം നൽകേണമേ! (മുവത്വഅ്, ബൈഹഖി) ഇങ്ങനെ പ്രാർത്ഥിക്കുന്നതും നല്ലതാണ്. അല്ലാഹുവേ, ഇവനെ മാതാപിതാക്കൾക്ക് പൂർവ്വ സുകൃതവും നിക്ഷേപവും ഉത്തരം ചെയ്യപ്പെടുന്ന ശുപാർശകനും ആക്കേണമേ. അല്ലാഹുവേ, ഇവൻ കാരണത്താൽ അവരുടെ തുലാസ് ഭാരമാക്കുകയും അവരുടെ പ്രതിഫലം മഹത്തരമാക്കുകയും ഇവനെ സജ്ജനങ്ങളുടെ കൂടെ ചേർക്കുകയും ഇബ്റാഹിമി(അ)ൻെറ സംരക്ഷണത്തി

ലാക്കുകയും ചെയ്യേണമേ. നിൻെറ കാരുണ്യം കൊണ്ട് ഇവനെ നരകശിക്ഷയിൽ നിന്ന് രക്ഷിക്കുകയും ഇവൻെറ വീടിനേക്കാൾ ഉത്തമമായ ഒരു വീടും കുടുംബത്തേക്കാൾ ഉത്തമമായ കുടുംബവും പകരം നൽകേണമേ. അല്ലാഹുവേ, ഞങ്ങളിലെ പൂർവ്വികർക്കും ശിശുക്കൾക്കും ഞങ്ങളുടെ മുമ്പുള്ള വിശ്വാസികൾക്കും പാപമോചനം നൽകേണമേ. [മുഗ്നി, ഇബ്നു ഖുദാമ]

١٦١- اللهم اجعله لنا فرطا ، وسلفا ، وأجرا

അല്ലാഹുവേ, ഇവനെ ഞങ്ങൾക്ക് ഒരു പൂർവ്വ സുകൃതവും മുൻഗാമിയും പ്രതിഫലവുമാക്കേണമേ! [ബഗ്വി]

## 57- അനുശോചിക്കുമ്പോൾ

١٦٢- إن لله ما أخذ ، وله ما أعطى وكل شيء عنده بأجل مسمى .... فلتصبر ولتحتسب

നിശ്ചയം അല്ലാഹു എടുത്തത് അവൻേറതാണ്. അവൻ നൽകിയതും അവൻേറത് തന്നെ. എല്ലാ വസ്തുവിനും അവൻെറ അടുത്ത് ഒരു നിശ്ചിത അവധിയുണ്ട്. അതിനാൽ ക്ഷമിക്കുക. അല്ലാഹുവിൻെറ പ്രതിഫലം കാംക്ഷിക്കുക. [ ബുഖാരി, മുസ്ലിം ]

أعظم الله أجرك ، وأحسن عزاءك، وغفر لميتك

അല്ലാഹു നിനക്ക് മഹത്തായ പ്രതിഫലം നൽകട്ടെ. നിൻെറ സാന്ത്വനം അല്ലാഹു നന്നാക്കട്ടെ. നിൻെറ പരേതന് പൊറുത്ത് കൊടുക്കുകയും ചെയ്യട്ടെ. എന്ന് പ്രാർത്ഥിക്കുന്നതും നല്ലതാണ്. [അൽ അദ്കാർ നവവി]

## 58- മയ്യിത്ത് ഖബറിൽ പ്രവേശിപ്പിക്കുമ്പോൾ

١٦٣- بسم الله وعلى سنة رسول الله

അല്ലാഹുവിൻെറ നാമത്തിലും അല്ലാഹുവിൻെറ ദൂതൻെറ ചര്യയിലുമായി. [അബൂദാവൂദ്]

## 59- മറവു ചെയ്ത ശേഷം

١٦٤- اللهم اغفر له اللهم ثبته

അല്ലാഹുവേ, ഇവന് പൊറുത്ത് കൊടുക്കേണമേ. അല്ലാഹുവേ, ഇവന് സ്ഥൈര്യം നൽകേണമേ. [അബൂദാവൂദ്, ഹാകിം]

## 60-ഖബർ സന്ദർശിക്കുമ്പോൾ

١٦٥- السلام عليكم أهل الديار من المؤمنين والمسلمين وانا إن شاء الله بكم لاحقون [ ويرحم الله المستقدمين منا والمستأخرين ] أسأل الله لنا ولكم العافية

ഈ പാർപ്പിടങ്ങളിൽ വസിക്കുന്ന മുസ്ലിംകളും മുഅ്മിനുകളുമായിട്ടുള്ളവരേ, നിങ്ങൾക്ക് അല്ലാഹുവിൻെറ രക്ഷയുണ്ടാവട്ടെ. അല്ലാഹു ഉദ്ദേശിച്ചാൽ ഞങ്ങളും നിങ്ങളോടൊപ്പം വന്നു ചേരുന്നതാണ്. [അല്ലാഹു ഞങ്ങളിലെ മുൻഗാമികൾക്കും പിൻഗാമികൾക്കും കരുണ ചെയ്യട്ടെ] ഞങ്ങൾക്കും നിങ്ങൾക്കും സൗഖ്യം നൽകുവാൻ ഞാൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നു. [മുസ്ലിം]

## 61- കാറ്റടിക്കുമ്പോൾ

١٦٦- اللهم إني أسألك خيرها ، وأعوذ بك من شرها

അല്ലാഹുവേ, ആ കാറ്റിൻെറ നന്മയെ നിന്നോട് ഞാൻ ചോദിക്കുകയും അതിൻെറ തിന്മയിൽ നിന്ന് നിന്നിലഭയം തേടുകയും ചെയ്യുന്നു. [ അബൂദാവൂദ്, ഇബ്നുമാജ ]

١٦٧- اللهم إني أسألك خيرها ، وخير ما فيها ، وخير ما أرسلت به، وأعوذبك من شرها ، وشر ما فيها ، وشر ما أرسلت به

അല്ലാഹുവേ, കാറ്റിൽ നല്ലതിനെയും അതിലുള്ളതിൻെറ നന്മയേയും അത് അയക്കപ്പെട്ടതിനാലുള്ള നന്മയേയും നിന്നോട് ഞാൻ ചോദിക്കുന്നു. കാറ്റിൽ മോശമായതിൽ നിന്നും അതിലുള്ള തിന്മയിൽ നിന്നും അത് അയക്കപ്പെട്ടതിനാലുള്ള തിന്മയിൽ നിന്നും നിന്നിലഭയം തേടുന്നു. [ ബുഖാരി, മുസ്ലിം ]

## 62- ഇടിയുണ്ടാകുമ്പോൾ

١٦٨- سبحان الذي يسبح الرعد بحمده والملائكة من خيفته

ഭയന്നുകൊണ്ട് മലക്കുകളും സ്തുതിച്ചുകൊണ്ട് ഇടിയും ഏതൊരുവനെ പ്രകീർത്തിക്കുന്നുവോ അവൻ (അല്ലാഹു) എത്ര പരിശുദ്ധൻ!

## 63- മഴക്കു വേണ്ടി പ്രാർത്ഥിക്കുമ്പോൾ

١٦٩- اللهم اسقنا غيثا مغيثا مريئا مريعا ، نافعا غير ضار ، عاجلا غير آجل

അല്ലാഹുവേ, കാലതാമസമില്ലാതെ, ഉടനെ ലഭിക്കുന്നതും ഉപദ്രവകരമല്ലാതെ ഉപകരിക്കുന്നതും സുഖകരവും സമൃദ്ധി നൽകുന്നതും സഹായകവുമായ മഴ ഞങ്ങൾക്ക് തരേണമേ! [ അബൂദാവൂദ് ]

١٧٠- اللهم أغثنا ، اللهم أغثنا ، اللهم أغثنا

അല്ലാഹുവേ ഞങ്ങൾക്ക് മഴ തരേണമേ! (മൂന്ന് തവണ പറയുക) [ ബുഖാരി, മുസ്ലിം ]

١٧١- اللهم اسق عبادك ، وبهائمك ، وانشر رحمتك وأحيي بلدك الميت

അല്ലാഹുവേ നിൻെറ ദാസന്മാർക്കും നിൻെറ കന്നുകാലികൾക്കും നീ കുടിപ്പിക്കേണമേ. നിൻെറ കാരുണ്യം നീ വ്യാപിപ്പിക്കുകയും നിൻെറ നിർജ്ജീവമായ നാടിനെ നീ സജീവമാക്കുകയും ചെയ്യേണമേ! [ അബൂദാവൂദ് ]

## 64- മഴ വർഷിക്കുമ്പോൾ

١٧٢- اللهم صيبا نافعا

അല്ലാഹുവേ ഉപകരിക്കുന്ന ധാരാളം മഴ നൽകേണമേ! (ബുഖാരി)

## 65- മഴക്ക് ശേഷം

١٧٣- مطرنا بفضل الله ورحمته

അല്ലാഹുവിന്റെ ഔദാര്യവും കാരുണ്യവും കൊണ്ട് നമുക്ക് മഴ ലഭിച്ചു. (ബുഖാരി, മുസ്‌ലിം )

## 66- മഴ നീങ്ങാൻ വേണ്ടി

١٧٤- اللهم حوالينا ولا علينا . اللهم على الآكـام والظـراب ، وبطون الأودية ، ومنابت الشجر

അല്ലാഹുവേ ഞങ്ങളുടെ ചുറ്റുഭാഗങ്ങളിലേക്കും മഴയെ നീ നീക്കേണമേ! ഞങ്ങൾക്കത് നാശകരമാക്കരുതേ. അല്ലാഹുവേ കുന്നുകളിലും മലകളിലും താഴ്‌വരകളിലും വനാന്തരങ്ങളിലും നീ മഴയെ ഒതുക്കി നിർത്തേണമേ! (ബുഖാരി, മുസ്‌ലിം )

## 67-മാസപ്പിറവി കണ്ടാൽ

١٧٥- الله أكبر ، اللهم أهله علينا بالأمن ، والإيمان والسـلامة ، والإسلام ، والتوفيق لما تحب وترضى ربنا وربك الله

അല്ലാഹുവാണ് ഏറ്റവും വലിയവൻ. അല്ലാഹുവേ നിർഭയത്വവും വിശ്വാസവും സമാധാനവും നീ ഇഷ്ടപ്പെടുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവ പ്രവർത്തിക്കാനുള്ള ഉദവിയും കൊണ്ട് ഈ മാസത്തെ ഞങ്ങളിൽ ഉദിപ്പിക്കേണമേ. (മാസത്തെ നോക്കി പറയുക) ഞങ്ങളുടേയും നിന്റേയും നാഥൻ അല്ലാഹുവാണ്. ( തുർമുദി, ദാരിമി )

## 68- നോമ്പ് തുറക്കുമ്പോൾ

١٧٦- ذهب الظمأ ، وابتلت العروق ، وثبت الأجر إن شاء الله

ദാഹം ശമിച്ചു. ഞരമ്പുകൾ നനഞ്ഞു. അല്ലാഹു ഇച്ഛി ച്ചെങ്കിൽ പ്രതിഫലം ലഭിക്കുകയും ചെയ്യും. (അബൂദാവൂദ്)

١٧٧- اللهم إني أسألك برحمتك التي وسعت كل شيئ أن تغفرلي

അല്ലാഹുവേ, സർവ്വ വസ്തുക്കളിലും വിശാലമായ നിൻെറ കാരുണ്യത്താൽ എൻെറ പാപങ്ങൾ പൊറുത്ത് തരാൻ നിന്നോട് ഞാൻ ചോദിക്കുന്നു. (ഇബ്നുമാജ)

## 69- ഭക്ഷണം കഴിക്കുന്നതിൻെറ മുമ്പ്

١٧٨- إذا أكل أحدكم طعاما فليقل بسم الله الرحمن الرحيم، فإن نسي في أوله فليقل بسم الله في أوله وآخره

നിങ്ങളിൽ ഒരാൾ ഭക്ഷണം കഴിക്കുകയാണെങ്കിൽ അവൻ 'അല്ലാഹുവിൻെറ നാമത്തിൽ' എന്ന് പറയട്ടെ. അവൻ ആദ്യത്തിൽ പറയാൻ മറന്നാൽ 'ആദ്യത്തിലും അവസാനത്തി ലുമായിക്കൊണ്ട് അല്ലാഹുവിൻെറ നാമത്തിൽ' എന്നവൻ പറയട്ടെ. [ അബൂദാവൂദ്, തുർമുദി ]

١٧٩- اللهم بارك لنا فيه وأطعمنا خيرا منه ، ومن سقاه الله لبنا فليقل "اللهم بارك لنا فيه وزدنا منه"

ഒരാൾക്ക് ഭക്ഷണം നൽകിയാൽ അവൻ ഇപ്രകാരം പറയട്ടെ. അല്ലാഹുവേ ഞങ്ങൾക്ക് അതിൽ അനുഗ്രഹം ചൊരിയുകയും അതിനേക്കാൾ ഉത്തമമായത് ഞങ്ങളെ ഭക്ഷിപ്പിക്കുകയും ചെയ്യേണമേ! ഒരാൾക്ക് അല്ലാഹു പാല് കുടിപ്പിച്ചാൽ അല്ലാഹുവേ അതിൽ ഞങ്ങൾക്ക് അനുഗ്രഹം ചൊരി

യുകയും വർദ്ധനവ് നൽകുകയും ചെയ്യേണമേ! എന്ന് അവൻ പറയട്ടെ. [തുർമുദി]

## 70- ആഹരിച്ചു കഴിഞ്ഞാൽ

١٨٠- الحمد لله الذي أطعمني هذا ، ورزقنيه من غير حول مني ولا قوة

അല്ലാഹുവേ, എൻെറ കഴിവോ ശേഷിയോ കൂടാതെ ഇതെനിക്ക് നൽകുകയും എന്നെ ഭക്ഷിപ്പിക്കുകയും ചെയ്ത അല്ലാഹുവിന് സ്തുതി [ തുർമുദി ]

١٨١- الحمد لله حمدا كثيرا طيبا مباركا فيه غير لمكفي ولا [ مودع ، ولا مستغني عنه ربنا

ഞങ്ങളുടെ നാഥാ! വിശിഷ്ടവും അനുഗ്രഹീതവുമായ എണ്ണമറ്റ സ്തുതികൾ, മതിവരാത്തതും ഉപേക്ഷിക്കപ്പെടാത്തതും ഒഴിച്ചു കൂടാത്തതുമായ നിലയിൽ നിനക്കാണ്. [ ബുഖാരി ]

## 71- അതിഥി ആതിഥേയർക്കു വേണ്ടി പ്രാർത്ഥിക്കേണ്ടത്

١٨٢- اللهم بارك لهم فيما رزقتهم ، واغفر لهم وارحمهم

അല്ലാഹുവേ അവർക്ക് നൽകിയതിൽ നീ അനുഗ്രഹിക്കുകയും അവർക്ക് പൊറുത്ത് കൊടുക്കുകയും അവർക്ക് കാരുണ്യം നൽകുകയും ചെയ്യേണമേ! [ മുസ്ലിം ]

## 72- പാനീയം നൽകിയവർക്കു വേണ്ടി.

١٨٣- اللهم أطعم من أطعمني واسق من سقاني

അല്ലാഹുവേ എന്നെ ഭക്ഷിപ്പിച്ചവരെ നീ ഭക്ഷിപ്പിക്കുകയും എന്നെ കുടിപ്പിച്ചവരെ നീ കുടിപ്പിക്കുകയും ചെയ്യേണമേ! [മുസ്ലിം]

## 73- നോമ്പ് തുറപ്പിച്ച വീട്ടുകാർക്കു വേണ്ടി

١٨٤- أفطر عندكم الصائمون ، وأكل طعامكم الأبـرار ، وصلت عليكم الملائكة

വ്രതമുള്ളവർ നിങ്ങളുടെ അടുക്കൽ നോമ്പു തുറക്കുകയും നല്ലവർ നിങ്ങളുടെയടുക്കൽ ആഹരിക്കുകയും ചെയ്തു. മലക്കുകൾ നിങ്ങൾക്ക് ഗുണത്തിന്നായി പ്രാർത്ഥിക്കുകയും ചെയ്യട്ടെ. [ അബൂദാവൂദ്, ഇബ്നുമാജ ]

١٨٥- إذا دعي أحدكم فليجب، فإن كان صائما فليصل وإن كان مفطرا فليطعم

നിങ്ങളിലൊരാളെ (ഭക്ഷണത്തിന്) ക്ഷണിക്കപ്പെട്ടാൽ അവൻ അത് സ്വീകരിക്കപ്പെടട്ടെ. അവൻ നോമ്പ്കാരനാണെങ്കിൽ അവൻ അവർക്ക് വേണ്ടി പ്രാർത്ഥിക്കട്ടെ. നോമ്പില്ലാത്തവനെങ്കിൽ അവൻ ഭക്ഷിക്കട്ടെ. (മുസ്‌ലിം)

## 75- നോമ്പ്കാരൻ ആക്ഷേപിക്കപ്പെട്ടാൽ

١٨٦-إني صائم، إني صائم،

നിശ്ചയം ഞാൻ വ്രതമുള്ളവനാണ്, നിശ്ചയം ഞാൻ വ്രതമുള്ളവനാണ് (എന്ന് പറയട്ടെ) (ബുഖാരി )

## 76- ആദ്യ ഫലം കാണുമ്പോൾ

١٨٧- اللهم بارك لنا في ثمرنا ، وبارك لنا في مدينتنا ، وبارك لنا في صاعنا ، وبارك لنا في مدنا

അല്ലാഹുവേ ഞങ്ങളുടെ കായ്ഫലങ്ങളിൽ ഞങ്ങൾക്ക് അനുഗ്രഹം നൽകേണമേ. ഞങ്ങളുടെ നഗരത്തെ അനുഗ്രഹിക്കേണമേ. ഞങ്ങളുടെ സ്വാഇലും മുദ്ദിലും (ഭക്ഷ്യവിഭവങ്ങളിലും) അനുഗ്രഹം പ്രദാനം ചെയ്യേണമേ ! (മുസ്‌ലിം )

## 77- തുമ്മിയാലുള്ള പ്രാർത്ഥന

١٨٨- الحمد لله ، يرحمك الله

يهديكم الله ويصلح بالكم

നിങ്ങളിലൊരാൾ തുമ്മിയാൽ അവൻ 'സർവ്വ സ്തുതിയും അല്ലാഹുവിനാണ്' എന്ന് പറയട്ടെ. അത് കേട്ട അവന്റെ സഹോദരൻ 'അല്ലാഹു നിനക്ക് കരുണ ചെയ്യട്ടെ' എന്ന് പറയട്ടെ. തുമ്മിയവൻ 'അല്ലാഹു നിങ്ങളെ സന്മാർഗ്ഗത്തിലാക്കുകയും നിങ്ങളുടെ അവസ്ഥ നന്നാക്കുകയും ചെയ്യട്ടെ' എന്ന് പറയട്ടെ. [ ബുഖാരി ]

## 78- തുമ്മിയിട്ട് അല്ലാഹുവിനെ സ്തുതിച്ച കാഫിറിനോട് പറയേണ്ടത്

١٨٩-يهديكم الله ويصلح بالكم

'അല്ലാഹു നിങ്ങളെ സന്മാർഗ്ഗത്തിലാക്കുകയും നിങ്ങളുടെ അവസ്ഥ നന്നാക്കുകയും ചെയ്യട്ടെ' [ തുർമുദി, അഹ്മദ്, അബൂദാവൂദ് ]

## 79- വിവാഹിതന് വേണ്ടിയുള്ള പ്രാർത്ഥന

١٩٠- بارك الله لك ، وبارك عليك ، وجمع بينكما في خير

അല്ലാഹു നിനക്ക് (നിന്റെ ഇണയിൽ) അനുഗ്രഹം ചെയ്യട്ടെ. നിന്റെ മേൽ അനുഗ്രഹം ചൊരിയുകയും നിങ്ങൾ രണ്ടുപേരെയും നന്മയിൽ ഒരുമിപ്പിക്കുകയും ചെയ്യട്ടെ. [ തുർമുദി, അബൂദാവൂദ് ]

## 80- വിവാഹിതനും സേവകയെ സ്വീകരിച്ചവനും പ്രാർത്ഥിക്കേണ്ടത്

١٩١- اللهم إني أسألك خيرها وخير ما جبلتها عليه وأعوذ بك

من شرها وشر ما جبلتها عليه ،

നിങ്ങളിലൊരാൾവിവാഹം ചെയ്യുകയോ സേവകയെ സ്വീകരിക്കുകയോ ചെയ്താൽ അവൻ ഇപ്രകാരം പറയട്ടെ. അല്ലാഹു വെ അവളുടെ നന്മയും നീ അവളെ ഏതൊരു സ്വഭാവത്തിൽ സൃഷ്ടിച്ചുവോ അതിൻെറ നന്മയും ഞാൻ നിന്നോട് ചോദിക്കുന്നു. അവളുടെ തിന്മയിൽ നിന്നും അവളെ നീ സൃഷ്ടിച്ചത് ഏതൊരു സ്വഭാവത്തിലാണോ അതിൻെറ തിന്മയിൽ നിന്നും ഞാൻ നിന്നിൽ അഭയം തേടുന്നു. ഒരു ഒട്ടകം വാങ്ങിയവൻ അതിൻെറ പൂഞ്ഞ പിടിച്ചുകൊണ്ട് ഇതേ പ്രകാരം പ്രാർത്ഥിക്കേണ്ടതാണ്. [ അബൂദാവൂദ്, ഇബ്നുമാജ ]

## 81- സംയോഗത്തിനു മുമ്പ്

١٩٢- بسم الله . اللهم جنبنا الشيطان ، وجنب الشيطان ما رزقتنا

അല്ലാഹുവിൻെറ നാമത്തിൽ, അല്ലാഹുവേ പിശാചിനെ ഞങ്ങളിൽ നിന്ന് നീ അകറ്റേണമേ. ഞങ്ങൾക്ക് നൽകുന്നതിൽ നിന്നും നീ പിശാചിനെ അകറ്റേണമേ. [ ബുഖാരി ]

## 82- കോപം വരുമ്പോൾ

١٩٣- أعوذ با لله من الشيطان الرجيم

ശപിക്കപ്പെട്ട പിശാചിൽ നിന്ന് അല്ലാഹുവിനോട് ഞാൻ അഭയം ചോദിക്കുന്നു. [ ബുഖാരി, മുസ്ലിം ]

## 83- പരീക്ഷിക്കപ്പെട്ടവനെ കണ്ടാൽ

١٩٤- الحمد لله الذي عافاني مما ابتلاك به وفضلني على كثير ممن خلق تفضيلا

നിന്നെബാധിച്ച പരീക്ഷണത്തിൽ നിന്ന് എനിക്ക് സൗഖ്യം നൽകുകയും സൃഷ്ടികളിൽ അനേകമാളുകളേക്കാൾ എന്നെ ഉൽകൃഷ്ടനാക്കുകയും ചെയ്ത അല്ലാഹുവിന് സർവ്വ സ്തുതിയും. [തുർമുദി ]

## 84- സദസ്സിലിരിക്കുമ്പോൾ

١٩٥- رب اغفرلي وتب علي إنك أنت التواب الغفور

ഇബ്നു ഉമറിൽ നിന്ന് നിവേദനം: ഒരു സദസ്സിൽ നിന്ന് നബി (സ) എഴുന്നേൽക്കുന്നതിനു മുമ്പായി നൂറ് തവണ ഇപ്രകാരം പ്രാർത്ഥിക്കുന്നതായി കണക്കാക്കപ്പെട്ടിരുന്നു. 'നാഥാ എന്നോട് പൊറുക്കുകയും എന്റെ പശ്ചാതാപം സ്വീകരിക്കുകയും ചെയ്യേണമേ. നിശ്ചയം നീ പശ്ചാതാപം സ്വീകരിക്കുന്നവനും കൂടുതൽ പൊറുക്കുന്നവനുമാണ്. [തിർമുദി, ഇബ്നുമാജ ]

## 85- സദസ്സിന്റെ പ്രായശ്ചിത്തം

١٩٦- سـبحانك اللـهم وبحمـدك ، أشـهد أن لا إلـه إلا أنـت

أستغفرك وأتوب إليك

അല്ലാഹുവേ നിന്നെ സ്തുതിക്കുന്നതോടൊപ്പം നിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. നീ അല്ലാതെ ഒരാരാധ്യനില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. നിന്നോട് പാപ മോചനത്തിനായി അർത്ഥിക്കുകയും നിന്നിലേക്ക് പശ്ചാതപിച്ചു മടങ്ങുകയും ചെയ്യുന്നു [തിർമുദി, അഹ്മദ്]

## 86- അല്ലാഹു താങ്കൾക്ക് പൊറുത്ത് തരട്ടെ എന്ന് പറഞ്ഞവനു വേണ്ടി

١٩٧- الدعاء لمن قال غفر الله لك (( ولك ))

താങ്കൾക്കും (പൊറുത്ത് തരട്ടെ) [ അഹ്മദ്, നസാഇ ]

## 87- നല്ല കാര്യം ചെയ്തവന് വേണ്ടി

١٩٨- جزاك الله خيرا

അല്ലാഹു താങ്കൾക്ക് പ്രതിഫലം നൽകട്ടെ [തിർമുദി]

## 88- ദജ്ജാലിൽ നിന്ന് കാവലിന് വേണ്ടി

١٩٩- من حفظ عشر آيات من أول سورة الكهف عصم من الدجال - والاستعاذة بالله من فتنته عقب التشهد الأخير من كل صلاة.

അൽ കഹ്ഫ് സൂറ:യിലെ ആദ്യത്തെ പത്ത് ആയത്തുകൾ ഒരാൾ മന:പാഠമാക്കിയാൽ ദജ്ജാലിൽ നിന്ന് അവൻ സംരക്ഷിക്കപ്പെടും [മുസ്‌ലിം]- എല്ലാ നമസ്കാരത്തിലെയും അവസാനത്തെ തശഹുദി(അത്തഹിയ്യാ)നു ശേഷം ദജ്ജാലിന്റെ കുഴപ്പത്തിൽ നിന്ന് അല്ലാഹുവിനോട് അഭയം ചോദിക്കുക. [മുസ്‌ലിം]

## 89- താങ്കളെ അല്ലാഹുവിന് വേണ്ടി ഞാൻ സ്നേഹിക്കുന്നുവെന്ന് പറഞ്ഞാൽ

٢٠٠- أحبك الذي أحببتني له

താങ്കൾ ആർക്കുവേണ്ടി എന്നെ സ്നേഹിച്ചുവോ അവൻ താങ്കളെയും സ്നേഹിക്കട്ടെ [അബൂദാവൂദ് ]

## 90- താങ്കൾക്ക് ധനം കാണിച്ചു തന്നവന്.

٢٠١- بارك الله لك في اهلك ومالك

അല്ലാഹു താങ്കളുടെ കുടുംബത്തിലും ധനത്തിലും താങ്കളെ അനുഗ്രഹിക്കട്ടെ. [ ബുഖാരി ]

## 91- കടം നൽകിയവനു വേണ്ടി

٢٠٢- بارك الله لك في أهلك ومالك ، إنما جزاء السلف الحمد والأداء

അല്ലാഹു താങ്കളെ കുടുംബത്തിലും ധനത്തിലും അനുഗ്രഹിക്കട്ടെ. നിശ്ചയം കടത്തിനുള്ള പ്രതിഫലം സ്തുതിയും വീട്ടലുമാണ് [നസാഇ, ഇബ്നുമാജ ]

## 92- ശിർക്കിനെ ഭയപ്പെടുമ്പോൾ

٢٠٣- اللهم إني أعوذ بك أن أشرك بك وأنا أعلم ، وأستغفرك لما لا أعلم

അല്ലാഹുവേ, എനിക്ക് അറിവുണ്ടായിരിക്കെ നിന്നോട് പങ്ക് ചേർക്കുന്നതിൽ നിന്ന് നിന്നിലഭയം തേടുന്നു. എനിക്കറിയാത്തതിൽ നിന്നോട് പാപമോചനം തേടുകയും ചെയ്യുന്നു. (അഹ്മദ്)

## 93- അല്ലാഹു താങ്കളെ അനുഗ്രഹിക്കട്ടെ എന്ന് പറഞ്ഞവന് വേണ്ടി

٢٠٤- الدعاء لمن قال بارك الله فيك (( وفيك بارك الله ))

താങ്കൾക്കും അല്ലാഹു അനുഗ്രഹം നൽകുമാറാകട്ടെ (ഇബ്നുസ്സുന്നി)

## 94- ശകുനത്തെ വെറുത്താൽ

٢٠٥- اللهم لا طير إلا طيرك ولا خير إلا خيرك ولا إله غيرك

അല്ലാഹുവേ നിൻെറ ശകുനമല്ലാതെ മറ്റൊരു ശകുനമില്ല. നിൻെറ നന്മയല്ലാതെ മറ്റൊരു നന്മയില്ല. നീ അല്ലാതെ മറ്റൊരു ആരാധ്യനില്ല. ( അഹ്മദ് )

## 95- വാഹനത്തിൽ കയറുമ്പോൾ

٢٠٦- بسم الله الحمد لله (سبحان الذي سخر لنا هذا وما كنا له مقرنين وإنا إلى ربنا لمنقلبون ) الحمد لله ، الحمد لله ، الحمد لله ، الله أكبر ، الله أكبر ، الله أكبر ، سبحانك اللهم إني ظلمت نفسي فاغفرلي ، فإنه لا يغفر الذنوب إلا أنت

അല്ലാഹുവിൻെറ നാമത്തിൽ, സർവ്വ സ്തുതിയും അല്ലാഹുവിനാണ്. ഈ വാഹനം ഞങ്ങൾക്ക് കീഴ്പെടുത്തി

തന്നവനായ അല്ലാഹു പരിശുദ്ധൻ. ഞങ്ങൾ അത് കീഴ്പെടുത്താൻ കഴിവുള്ളവരായിരുന്നില്ല. നിശ്ചയം ഞങ്ങൾ ഞങ്ങളുടെ നാഥനിലേക്ക് മടങ്ങുന്നവരാകുന്നു. 'അല്ലാഹുവിന് സ്തുതി' എന്ന് മൂന്ന് തവണ പറയുക. അല്ലാഹുവാണ് ഏറ്റവും വലിയവൻ എന്ന് മൂന്ന് തവണ പറയുക. അല്ലാഹുവേ നീ പരിശുദ്ധൻ! നിശ്ചയം ഞാൻ എന്നോട് തന്നെ അക്രമം ചെയ്തിരിക്കുന്നു. അതിനാൽ എനിക്ക് പൊറുത്ത് തരേണമേ. നീ അല്ലാതെ പാപങ്ങൾ പൊറുക്കുകയില്ല. [ അബൂദാവൂദ്, തുർമുദി ]

## 96- യാത്രയിലെ പ്രാർത്ഥന

٢٠٧- الله أكبر ، الله أكبر ، الله أكبر ، سبحان الذي سخر لنا هذا وما كنا له مقرنين وإنا إلى ربنا لمنقلبون اللهم إنا نسألك في سفرنا هذا البر والتقوى ، ومن العمل ما ترضى ، اللهم هون علينا سفرنا هذا واطو عنا بعده ، اللهم أنت الصاحب في السفر ، والخليفة في الأهل ، اللهم إني أعوذ بك من وعثاء السفر ، وكآبة المنظر وسوء المنقلب في المال والأهل ،

آيبون ، تائبون ، عابدون ، لربنا حامدون

അല്ലാഹു ഏറ്റവും വലിയവനാണ്. (മൂന്ന് തവണ പറയുക) ഈ വാഹനം ഞങ്ങൾക്ക് കീഴ്പെടുത്തി തന്നവനായ അല്ലാഹു പരിശുദ്ധനാണ്. ഞങ്ങൾ അത് കീഴ്പെടുത്താൻ കഴിവുള്ളവരായിരുന്നില്ല. നിശ്ചയം ഞങ്ങൾ ഞങ്ങളുടെ നാഥനിലേക്ക് മടങ്ങുന്നവരാകുന്നു. അല്ലാഹുവേ ഞങ്ങളുടെ ഈ യാത്രയിൽ പുണ്യവും തഖ്‌വയും നീ തൃപ്തിപ്പെടുന്ന കർമ്മവും നിന്നോട് ഞങ്ങൾ ചോദിക്കുന്നു. അല്ലാഹുവേ ഈ യാത്ര ഞങ്ങൾക്ക് എളുപ്പമുള്ളതാക്കി തരികയും ദൂരം

ചുരുക്കിതരികയും ചെയ്യേണമേ. അല്ലാഹുവേ യാത്രയിലെ കൂട്ടുകാരനും കുടുംബത്തിലെ പകരക്കാരനും നീയാണ്. അല്ലാഹുവേ യാത്രാ ക്ലേശത്തിൽ നിന്നും ദു:ഖകരമായ കാഴ്ചയിൽ നിന്നും കുടുംബത്തിലും ധനത്തിലും മോശമായ പരിണിതിയുണ്ടാകുന്നതിൽ നിന്നും നിന്നോട് ഞാൻ അഭയം തേടുന്നു.

യാത്രയിൽ നിന്ന് മടങ്ങിയാൽ മേൽ വചനങ്ങളുടെ പുറമെ

آيبــــون ، تــــائبون ، عـــابدون ، لربنــــا حـــامدون ...

മടങ്ങുന്നവരും പശ്ചാത്തപിക്കുന്നവരും ആരാധിക്കുന്നവരും ഞങ്ങളുടെ നാഥനെ സ്തുതിക്കുന്നവരുമാണ് ഞങ്ങൾ. എന്നും പറയുക. [ മുസ്‌ലിം ]

## 97- ഒരു ഗ്രാമത്തിലോ മറ്റു നാടുകളിലോ പ്രവേശിക്കുമ്പോൾ

٢٠٨- اللـهم رب السـموات السـبع ومـا أظللـن ، ورب الأرضـين السبع ومـا أقللـن ، ورب الشـياطين ومـا أضللـن ورب الريـاح ومـا ذريـن . أسـألك خير هـذه القريـة وخير أهلها ، وخير مـا فيـهـا ، وأعوذبك من شرها ، وشر أهلها ، وشر ما فيها

ഏഴാകാശങ്ങളുടേയും അവ നിഴലേകുന്നതിൻേറയും നാഥനും ഏഴ് ഭൂമിയുടേയും അവവഹിച്ചതിൻേറയും നാഥനും പിശാചുക്കളുടേയും അവ വഴിതെറ്റിച്ചതിൻേറയും നാഥനും കാറ്റുകളുടേയും അവവിതറിയതിൻേറയും നാഥനുമായ അല്ലാഹുവേ ഈ ഗ്രാമത്തിൻെറ നന്മയും അതിലെ നിവാസികളുടെ നന്മയും അതിലുള്ളതിൻെറ നന്മയും നിന്നോട് ഞാൻ ചോദിക്കുന്നു. ഈ ഗ്രാമത്തിൻെറ തിന്മയിൽ നിന്നും അതിലെ നിവാസികളുടെ തിന്മയിൽ നിന്നും അതിലുള്ളതിൻെറ തിന്മയിൽ നിന്നും നിന്നോട് ഞാൻ രക്ഷ തേടുന്നു. [ ഹാകിം ]

## 98- അങ്ങാടിയിൽ പ്രവേശിക്കുമ്പോൾ

٢٠٩- لا إله إلا الله وحده لا شريك له ، له الملك وله الحمد يحيي ويميت وهو حي لا يموت بيده الخير وهو على كل شيء قدير

അല്ലാഹു അല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. അവനാണ് രാജാധിപത്യം. എല്ലാ സ്തുതിയും അവനാണ്. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അവൻ ജീവനുള്ളവനാണ്. മരിക്കുകയില്ല. എല്ലാ നന്മകളും അവൻെറ കയ്യിലാണ്. അവൻ എല്ലാ കാര്യത്തിനും കഴിവുള്ളവനാണ്. [തുർമുദി, ഇബ്നുമാജ ]

## 99- വാഹനമോ മൃഗമോ നഷ്ടപ്പെട്ടാൽ

٢١٠- بسم الله

അല്ലാഹുവിൻെറ നാമത്തിൽ [ അബൂദാവൂദ് ]

## 100- യാത്ര ചോദിക്കുമ്പോൾ

٢١١- استودعكم الله الذي لا تضيع ودائعه

നിങ്ങളെ ഞാൻ അല്ലാഹുവിൽ ഏൽപിക്കുന്നു. അവനിൽ വിശ്വസിച്ചേൽപ്പിക്കപ്പെടുന്നവ പാഴാവുകയില്ല. [ അഹ്മദ്, ഇബ്നുമാജ ]

## 101- യാത്ര പോകുന്നവന് വേണ്ടി

٢١٢- أستودع الله دينك ، وأمانتك ، وخواتيم عملك

താങ്കളുടെ മതവും വിശ്വസ്തതയും പ്രവർത്തനങ്ങളുടെ പര്യവസാനവും ഞാൻ അല്ലാഹുവിൽ ഏൽപിക്കുന്നു. [അഹ്മദ്, തുർമുദി]

٢١٣- زودك الله التقوى ، وغفر ذنبك ، ويسر لك الخير حيث ما كنت

അല്ലാഹു താങ്കൾക്ക് തഖ്‌വ നൽകുകയും താങ്കളുടെ പാപം പൊറുക്കുകയും താങ്കൾ എവിടെയാണെങ്കിലും താങ്കൾക്ക് നന്മ എളുപ്പമാക്കിത്തരികയും ചെയ്യട്ടെ. (തുർമുദി)

## 102- യാത്രക്കിടയിൽ

٢١٤- قال جابر رضي الله عنه: ((كنا إذا صعدنا كبرنا، وإذا نزلنا سبحنا))

ജാബിർ(റ) പറയുന്നു. ഞങ്ങൾ ഉയരം കയറുമ്പോൾ തക്ബീർ ചൊല്ലുകയും ഇറങ്ങുമ്പോൾ തസ്ബീഹ് ചൊല്ലുകയും ചെയ്യു മായിരുന്നു. (ബുഖാരി)

## 103- രാത്രിയുടെ അന്ത്യ യാമത്തിലാകുമ്പോൾ

٢١٥- سمع سامع بحمد الله ، وحسن بلائه علينا . ربنا صاحبنا ، وأفضل علينا عائذا بالله من النار

ഞങ്ങളുടെ മേലുള്ള അല്ലാഹുവിൻെറ സൽ പരീക്ഷണങ്ങൾ ക്കും ഞങ്ങൾ അവനെ സ്തുതിച്ചതിനും സാക്ഷിയായവൻ സാക്ഷിയായിട്ടുണ്ട്. ഞങ്ങളുടെ നാഥാ ഞങ്ങളെ നീ കാത്തു രക്ഷിക്കുകയും ഞങ്ങളുടെ മേൽ ഉദാരമായി അനുഗ്രഹം ചൊരിയുകയും ചെയ്യേണമേ! നരകത്തിൽ നിന്ന് അല്ലാഹു വിനോട് ഞങ്ങൾ അഭയം തേടുന്നു. ( മുസ്‌ലിം )

## 104- യാത്രക്കിടയിൽ വല്ല സ്ഥലത്തും ഇറങ്ങിയാൽ

٢١٦- أعوذ بكلمات الله التامات من شر ما خلق

നമ്പർ 97 നോക്കുക (മുസ്‌ലിം)

## 105- യാത്രയിൽ നിന്ന് മടങ്ങുമ്പോൾ

٢١٧- لا إله إلا الله وحده لا شريك له ، له الملك ، وله الحمد ، وهو على كل شيء قدير ، آيبون ، تائبون ، عابدون لربنا حامدون ، صدق الله وعده ، ونصر عبده وهزم الأحزاب وحده

എല്ലാ ഉയർന്ന പ്രദേശങ്ങളിലും വെച്ച് മൂന്ന് തവണ തക്ബീർ ചൊല്ലുക. ശേഷം ദിക്ർ ചൊല്ലുക. (അതിൽ ലാ ഇലാഹ മുതൽ حامدون വരെയുള്ളതിൻെറ അർത്ഥം 207-ൽ വന്നിട്ടുണ്ട്) അല്ലാഹു അവൻെറ വാഗ്ദാനം യാഥാർത്ഥ്യമാക്കിയിരിക്കുന്നു. അവൻ തൻെറ ദാസനെ സഹായിക്കുകയും അവൻ മാത്രമായി സഖ്യ കക്ഷികളെ പരാജയപ്പെടുത്തുകയും ചെയ്തിരിക്കുന്നു. (നബി (സ) യുദ്ധമോ ഹജ്ജോ കഴിഞ്ഞു മടങ്ങുമ്പോൾ അത് ചൊല്ലിയിരുന്നു. [ ബുഖാരി, മുസ്ലിം ]

## 106- സന്തോഷിപ്പിക്കുന്നതോ വെറുപ്പിക്കുന്നതോ ആയ കാര്യം ഒരാൾക്കുണ്ടായാൽ

٢١٨- كان ﷺ إذا أتاه الأمر يسره قال: ((الحمد لله الذي بنعمته تتم الصالحات )) وإذا أتاه الأمر يكرهه قال: ((الحمد لله على كل حال))

നബി (സ) തനിക്ക് സന്തോഷകരമായ വല്ല കാര്യവുമുണ്ടായാൽ ഇങ്ങനെ പറയും: അല്ലാഹുവിന് സർവ്വ സ്തുതിയും അവൻെറ അനുഗ്രഹം കൊണ്ടാണ് സുകൃതങ്ങൾ പൂർണ്ണമാകുന്നത്. വെറുപ്പുളവാക്കുന്ന വല്ല കാര്യവും സംഭവിച്ചാൽ അദ്ദേഹം പറയും എല്ലാ അവസ്ഥയിലും സർവ്വ സ്തുതിയും അല്ലാഹുവിനാണ്. [ ഇബ്നുൽ സുന്നി ]

# 107- നബി (സ) യുടെ മേൽ സ്വലാത്ത് ചൊല്ലൽ

٢١٩- قال ﷺ ((من صلى علي صلاة صلى الله عليه بها عشرا))

നബി (സ) പറയുന്നു: എൻെറ മേൽ ഒരാൾ ഒരു സ്വലാത്ത് ചൊല്ലിയാൽ അതിനാൽ അല്ലാഹു അവന് പത്ത് അനുഗ്രഹം ചെയ്യുന്നതാണ്. [ മുസ്ലിം ]

٢٢٠- وقال ﷺ : ((لا تجعلوا قبري عيدا وصلوا علي ، فإن صلاتكم تبلغني حيث كنتم ))

നബി (സ) പറഞ്ഞു: എൻെറ ഖബറിടം നിങ്ങൾ ഉത്സവമാക്കരുത്. എൻെറ മേൽ സ്വലാത്ത് ചൊല്ലുക. നിങ്ങൾ എവിടെയാണെങ്കിലും നിങ്ങളുടെ സ്വലാത്ത് എനിക്ക് എത്തുന്നതാണ്. [ അബൂദാവൂദ് ]

٢٢١- وقال ﷺ : ((البخيل من ذكرت عنده فلم يصل علي))

നബി (സ) പറയുന്നു: ഒരാളുടെ അടുക്കൽ വെച്ച് എന്നെ പറയപ്പെട്ടിട്ടും എൻെറ മേൽ സ്വലാത്ത് ചൊല്ലാതിരിക്കുന്നവനാണ് ലുബ്ധൻ. [തുർമുദി]

٢٢٢- وقال ﷺ : ((إن لله ملائكة سياحين في الأرض يبلغوني من أمتي السلام ))

നബി (സ) പറഞ്ഞു: അല്ലാഹുവിന് ഭൂമിയിൽ ചുറ്റി സഞ്ചരിക്കുന്ന ഒരു കൂട്ടം മലക്കുകളുണ്ട്. എൻെറ സമുദായത്തിൽ നിന്നുള്ള സലാം അവർ എനിക്ക് എത്തിക്കുന്നതാണ്. [നസാഇ, ഹാകിം]

٢٢٣- وقال ﷺ: ((ما من أحد يسلم علي إلا رد الله علي روحي حتى أرد عليه السلام ))

വല്ലവനും എന്റെമേൽ സലാം പറഞ്ഞാൽ അല്ലാഹു എന്റെ റൂഹിനെ എന്റെമേൽമടക്കുകയും അങ്ങനെ ഞാൻ അവന് സലാം മടക്കുകയും ചെയ്യുന്നതാണ്. [ അബൂദാവൂദ് ]

## 108- സലാം പ്രചരിപ്പിക്കുക

٢٢٤- قال رسول الله ﷺ : ((لا تدخلوا الجنة حتى تؤمنوا ، ولا تؤمنوا حتى تحابوا ، أولا أدلكم على شيء إذا فعلتموه تحاببتم ، أفشوا السلام بينكم))

നബി (സ) പറഞ്ഞു: വിശ്വാസികളാകുന്നതു വരെ നിങ്ങളാരും സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല.പരസ്പരം സ്നേഹിക്കുന്നതു വരെ നിങ്ങളാരും വിശ്വാസികളാകുകയില്ല. നിങ്ങൾക്കിടയിൽ പരസ്പരം സ്നേഹമുണ്ടായിത്തീരുന്ന ഒരു കാര്യം ചെയ്യാൻ നിങ്ങളെ ഞാൻ അറിയിക്കട്ടെയോ: നിങ്ങൾക്കിടയിൽ സലാം വ്യാപിപ്പിക്കുക. [ മുസ്ലിം ]

٢٢٥- ثلاث من جمعهن فقد جمع الإيمان: الإنصاف من نفسك ، وبذل السلام للعالم ، والإنفاق من الإقتار))

മൂന്ന് കാര്യങ്ങൾ ഒരാളിൽ സമ്മേളിച്ചാൽ അവൻ വിശ്വാസം സമാഹരിച്ചവനായി. സ്വന്തത്തിൽ നിന്നുള്ള നീതി പാലനം, ലോകത്തിന് സമാധാനം (സലാം) നൽകുക. ദാരിദ്ര്യമുണ്ടായിരിക്കെ ചെലവു ചെയ്യുക. [ ബുഖാരി ]

٢٢٦- وعن عبد الله بن عمر رضي الله عنهما : أن رجلا سأل النبي ﷺ أي الإسلام خير قال: ((تطعم الطعام ، وتقرأ السلام على من عرفت ومن لم تعرف))

അബ്ദുല്ലാഹിബ്നു ഉമറിൽ (റ) നിന്ന് നിവേദനം: ഒരാൾ നബി(സ) യോട് ചോദിച്ചു. ശ്രേഷ്ടമായ ഇസ്ലാമെന്താണ്?

അവിടുന്ന് പറഞ്ഞു: ഭക്ഷണം കൊടുക്കുക, നിനക്ക് അറിയുന്ന വർക്കും അറിയാത്തവർക്കും സലാം പറയുക. [ മുസ്‌ലിം ]

## 109- അവിശ്വാസി സലാം ചൊല്ലിയാൽ മടക്കേണ്ടതെങ്ങനെ?

٢٢٧- إذا سلم عليكم أهل الكتاب فقولوا : وعليكم

വേദക്കാർ നിങ്ങളോട് സലാം പറഞ്ഞാൽ 'നിങ്ങളുടെ മേലും' എന്ന് നിങ്ങൾ പറയുക. [ ബുഖാരി, മുസ്‌ലിം ]

## 110- കോഴി കൂവുന്നതോ കഴുത കരയുന്നതോ കേട്ടാൽ

٢٢٨- إذا سمعتم صياح الديكة فاسألوا الله من فضله، فإنها رأت ملكا وإذا سمعتم نهيق الحمار فتعوذوا بالله من الشيطان ، فإنه رأى شيطانا

കോഴി കൂവുന്നത് നിങ്ങൾ കേട്ടാൽ അല്ലാഹുവിൻെറ ഔദാര്യ ത്തിൽ നിന്ന് ചോദിക്കുക. നിശ്ചയം അത് മലക്കിനെ കണ്ടിരി ക്കുന്നു. കഴുത കരയുന്നത് കേട്ടാൽ നിങ്ങൾ അല്ലാഹുവി നോട് പിശാചിൽ നിന്ന് അഭയം ചോദിക്കുക. നിശ്ചയം അത് പിശാചിനെ കണ്ടിരിക്കുന്നു. [ ബുഖാരി, മുസ്‌ലിം ]

## 111- രാത്രിയിൽ നായ കുരക്കുന്നത് കേട്ടാൽ

٢٢٩- إذا سمعتم نباح الكلاب ونـهيق الحمير بـالليل فتعـوذوا بالله منهن فإنهن يرين ما لا ترون

രാത്രിയിൽ നായ കുരക്കുന്നതോ കഴുത കരയുന്നതോ നിങ്ങൾ കേട്ടാൽ അവയിൽ നിന്ന് അല്ലാഹുവിൽ അഭയം തേടുക. കാരണം നിങ്ങൾ കാണാത്ത ചിലത് അവ കാണുന്നു. [അബൂദവൂദ്, അഹ്മദ്]

## 112- നീ ആരെയെങ്കിലും ആക്ഷേപിച്ചാൽ

٢٣٠- قال ﷺ : اللهم فأيما مؤمن سببته فاجعل ذلك له قربة إليك يوم القيامة

നബി(സ) പറഞ്ഞു: അല്ലാഹുവേ, ഏതൊരു വിശ്വാസിയെ ഞാൻ ആക്ഷേപിച്ചുവോ അത് അവന് അന്ത്യ നാളിൽ നിന്നിലേക്കു ള്ള ഒരു പുണ്യമാക്കിത്തീർക്കേണമേ! [ ബുഖാരി, മുസ്‌ലിം ]

## 113-ഒരു മുസ്‌ലിമിനെ പ്രശംസിക്കുമ്പോൾ

٢٣١- قال ﷺ : إذا كان أحدكم مادحا صاحبه لا محالة فليقل: أحسب فلانا والله حسيبه ولا أزكي على الله أحدا أحسبه ﷺ إن كان يعلم ذاك كذا وكذا

നബി(സ) പറഞ്ഞു നിങ്ങളിലൊരാൾ തൻെറ സ്നേഹിതനെ പ്രശംസിക്കുകയാണെങ്കിൽ അവൻ ഇപ്രകാരം പറയട്ടെ. അവനെ കുറിച്ച് ഞാൻ അങ്ങനെ ധരിക്കുന്നു. എന്നാൽ അല്ലാഹുവാണ് അവനെ സൂക്ഷ്മമായി വിചാരണ ചെയ്യുന്ന വൻ. അല്ലാഹുവിൻെറ അടുക്കൽ ഞാനൊരാളെയും പരിശുദ്ധ നാക്കുന്നില്ല. അവൻ ഇന്നാലിന്ന രൂപത്തിലാണെന്ന് ഞാൻ മനസ്സിലാക്കുന്നു. അത് അവൻ അറിയുന്നുവെങ്കിൽ [മുസ്‌ലിം]

## 114- വിശുദ്ധനാക്കപ്പെട്ട ഒരു മുസ്‌ലിം പറയേണ്ടത്.

٢٣٢- اللهم لا تؤاخذني بما يقولون، واغفرلي ما لا يعلمون [واجعلني خيرا مما يظنون ]

അല്ലാഹുവെ അവർ പറയുന്നതിനാൽ എന്നെ നീ പിടിച്ചു ശിക്ഷിക്കരുതേ. അവർക്ക് അറിയാത്തവ എന്നോട് നീ പൊറുക്കേണമേ. [അവർ വിചാരിക്കുന്നതിനേക്കാൾ എന്നെ ഉത്തമനാക്കേണമേ [അദബുൽ മുഫറദ്]115

## 115-ഹജ്ജിലും ഉംറയിലും തൽബിയത്ത് ചൊല്ലേണ്ടതെങ്ങനെ?

٢٢٢- لبيك اللهم لبيك، لا شريك لك لبيك، إن الحمد، والنعمة، لك والملك، لا شريك لك.

അല്ലാഹുവേ, നിൻെറ വിളിക്കിതാ ഞാൻ ഉത്തരം നൽകിയിരിക്കുന്നു. നിൻെറ വിളി കേട്ടെത്തിയിരിക്കുന്നു. നിനക്ക് യാതൊരു പങ്കുകാരനുമില്ല. നിൻെറ വിളിക്കിതാ ഞാനുത്തരം ചെയ്തിരിക്കുന്നു. നിശ്ചയം സർവ്വ സ്തുതിയും അനുഗ്രഹവും നിനക്കാണ്. രാജാധിപത്യവും നിനക്ക് തന്നെയാണ്. നിനക്ക് ഒരു പങ്കാളിയുമില്ല. [ബുഖാരി]

## 116- ഹജറുൽ അസ്വദിൻെറ നേരെ എത്തിയാൽ

٢٢٤- طاف النبي ﷺ بالبيت على بعير كلما أتى الركن أشار إليه بشيء عنده وكبر.

നബി (സ) ഒട്ടകത്തിൻമേൽ കഅ്ബ ത്വവാഫ് ചെയ്തു. അവിടുന്ന് ആ (ഹജറുൽ അസ്വദുള്ള) മൂലയിൽ എത്തുമ്പോഴൊക്കെ തൻെറ അടുത്തുള്ള വടി കൊണ്ട് അതിലേക്ക് ചൂണ്ടുകയും തക്ബീർ ചൊല്ലുകയും ചെയ്തിരുന്നു. [ ബുഖാരി ]

## 117- ഹജറുൽ അസ്വദിൻേറയും റുകുനുൽ യമാനിയുടേയും ഇടയിൽ

٢٢٥- ربنا آتنا في الدنيا حسنة وفي الآخرة حسنة وقنا عذاب النار

ഞങ്ങളുടെ നാഥാ ദുൻയാവിൽ ഞങ്ങൾക്ക് നീ നന്മ നൽകേണമേ. പരലോകത്തും ഞങ്ങൾക്ക് നീ നന്മ നൽകേണമേ. നരകശിക്ഷയിൽ നിന്ന് ഞങ്ങളെ നീ കാത്തുരക്ഷിക്കുകയും ചെയ്യേണമേ. [അബൂദാവൂദ്, അഹ്മദ്]

## 118- സ്വഫായിലും മർവയിലും നിൽക്കുമ്പോൾ

٢٣٦- إن الصفا والمروة من شعائر الله... أبدأ بما بدأ الله به

നബി(സ) സഫായോട് അടുത്തപ്പോൾ അവിടുന്ന് ഇപ്രകാരം ഓതി: നിശ്ചയം സഫായും മർവയും അല്ലാഹുവിൻെറ ചിഹ്നങ്ങളിൽ പെട്ടതാണ്.[2:185] അല്ലാഹു ആരംഭിച്ചതു കൊണ്ട് ഞാനും ആരംഭിക്കുന്നു എന്ന് പറഞ്ഞുകൊണ്ട് അവിടുന്ന് സഫയിൽ കഅ്ബ കാണാവുന്നത്ര കയറി ഖിബ്‌ലക്കു നെരെ തിരിഞ്ഞുനിന്ന് അല്ലാഹുവിനെ ഏകനാക്കുക (ലാഇലാഹ ഇല്ലല്ലാഹു) യും തക്ബീർ ചൊല്ലുകയും ചെയ്തു. ശേഷം ഇപ്രകാരം പറഞ്ഞു:

لا إله إلا الله وحده لا شريك له ، له الملك وله الحمد وهو على كل شيء قدير ، لا إله إلا الله وحده أنجز وعده ، ونصر عبده وهزم الأحزاب وحده

അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനുമില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. രാജാധിപത്യം അവനാണ്. സർവ്വ സ്തുതിയും അവനാണ്. അവൻ സർവ്വശക്തനാണ്. അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനുമില്ല. അവൻ ഏകൻ മാത്രമാണ്. തൻെറ വാഗ്ദത്തം അവൻ പാലിച്ചു. തൻെറ ദാസനെ അവൻ സഹായിച്ചു. ശത്രുസേനകളെ അവൻ ഒറ്റക്ക് പരാജയപ്പെടുത്തി." പിന്നിട് അവിടുന്ന് അതിനിടയിൽ പ്രാർത്ഥിക്കുകയും അപ്രകാരം മൂന്ന് തവണ പറയുകയും ചെയ്തു. സഫയിൽ ചെയ്തതു പോലെ പിന്നിട് മർവയിൽ വെച്ചും ചെയ്തു. [മുസ്‌ലിം]

## 119-അറഫയിൽ വെച്ചുള്ള പ്രാർത്ഥന

٢٣٧- لا إله إلا الله وحده لا شريك له ، له الملك وله الحمد وهو على كل شيء قدير

പ്രാർത്ഥനയിൽ ഉത്തമമായത് അറഫയിലെ പ്രാർത്ഥനയാണ്. ഞാനും എൻെറ മുൻഗാമികളായ നബിമാരും പറഞ്ഞതിൽ ഉത്തമമായത് ലാഇലാഹ ഇല്ലല്ലാഹു... ... ... [തുർമുദി]

## 120- മശ്അറുൽ ഹറാമിൽ വെച്ചുള്ള പ്രാർത്ഥന

നബി (സ) തൻെറ ഖസ്വ്വാഅ് എന്ന ഒട്ടകത്തിൽ കയറി മശ്അറുൽ ഹറാമിൽ എത്തിയപ്പോൾ ഖിബ്ലക്കുനേരെ തിരിഞ്ഞു പ്രാർത്ഥിക്കുകയും തക്ബീറും തഹ്ലീലും ചൊല്ലുകയും ചെയ്തു. നേരം വെളുത്തശേഷം സൂര്യോദയത്തിൻെറ മുമ്പായി അവിടെ നിന്ന് പുറപ്പെടുകയും ചെയ്തു. [മുസ്ലിം]

## 121- ജംറയിൽ എറിയുമ്പോൾ

മൂന്ന് ജംറകളിൽ ഓരോ കല്ലുകൊണ്ട് എറിയുമ്പോഴും നബി(സ) തക്ബീർ ചൊല്ലിയിരുന്നു. പിന്നീട് അദ്ദേഹം ഒന്നും രണ്ടും ജംറകളിൽ എറിഞ്ഞ ശേഷം അൽപം മുന്നോട്ട് നീങ്ങി ഇരുകൈകളും ഉയർത്തി ഖിബ്ലക്ക് നേരെ തിരിഞ്ഞു നിന്ന് പ്രാർത്ഥിക്കുമായിരുന്നു. എന്നാൽ ജംറത്തുൽ അഖബയിൽ എറിയുമ്പോൾ ഓരോ കല്ലിനോടൊപ്പം തക്ബീർ ചൊല്ലുക മാത്രമാണ് ചെയ്തത്. അവിടെ നിൽക്കാതെ പിരിഞ്ഞുപോകുകയായിരുന്നു. [മുസ്ലിം]

## 122- ആശ്ചര്യകരവും സന്തോഷകരവുമായ കാര്യം ഉണ്ടായാൽ

٢٤٠- سبحان الله

അല്ലാഹു എത്ര പരിശുദ്ധൻ [ബുഖാരി]

٢٤١- الله أكبر

അല്ലാഹു ഏറ്റവും മഹാൻ (ബുഖാരി

## 123- സന്തോഷകരമായ കാര്യമുണ്ടായാൽ ചെയ്യേണ്ടത്

സന്തോഷം നൽകുന്ന വല്ല കാര്യവും നബി (സ) ക്ക് എത്തിയാൽ അല്ലാഹുവിന് നന്ദി കാണിച്ചുകൊണ്ട് അവിടുന്ന് സാഷ്ടാംഗം ചെയ്യുമായിരുന്നു. (അബൂദാവൂദ്, തുർമുദി

## 124- ശരീരത്തിൽ വേദന അനുഭവിക്കുമ്പോൾ

ശരീരത്തിൽ വേദനിക്കുന്ന ഭാഗത്ത് കൈ വെക്കുക, മൂന്ന് തവണ ബിസ്മില്ലാഹി എന്ന് പറയുക ശേഷം ഏഴു പ്രാവശ്യം ഇപ്രകാരവും പറയുക.

أعوذ بالله وقدرته من شر ما أجد و أحاذر

എന്നെ ബാധിച്ചതിൻേറയും ഞാൻ ഭയപ്പെടുന്നതിൻേറയും വിഷമത്തിൽ നിന്ന് അല്ലാഹുവിലും അവൻെറ കഴിവിലും ഞാൻ അഭയം തേടുന്നു. (മുസ്ലിം)

## 125- കണ്ണേറ് ബാധിക്കുമെന്ന് ഭയന്നാൽ

നിങ്ങളിലൊരാൾ തൻെറ സഹോദരനിലോ തന്നിൽ തന്നെയോ ധനത്തിലോ ആശ്ചര്യപ്പെടുത്തുന്ന വല്ലതും കണ്ടാൽ (അവൻ അവന് അനുഗ്രഹത്തിന് വേണ്ടി പ്രാർത്ഥിക്കട്ടെ) നിശ്ചയം കണ്ണേറ് യാഥാർത്ഥ്യമാണ്. (അഹ്മദ്, ഇബ്നുമാജ)

## 126- ഭയപ്പെടുമ്പോൾ

لا إله إلا الله എന്ന് പറയുക.

## 127- അറവ് നടത്തുമ്പോൾ

بسم الله والله أكبر [اللهم منك ولك ] اللهم تقبل مني

അല്ലാഹുവിൻെറ നാമത്തിൽ, അല്ലാഹു ഏറ്റവും വലിയവനാണ്. (അല്ലാഹുവേ, ഇത് നിന്നിൽ നിന്നാണ്. നിനക്കുള്ളതുമാണ്)

അല്ലാഹുവെ എന്നിൽ നിന്നും ഇത് സ്വീകരിക്കേണമേ. [മുസ്‌ലിം, ബൈഹഖി]

## 128- പിശാചിൻെറ കുതന്ത്രങ്ങൾ തടയാൻ

٢٤٧-أعوذ بكلمات الله التامات التي لا يجاوزهن بر ولا فاجر من شر ما خلق، وبرأ وذرأ، ومن شر ما ينزل من السماء، ومن شر ما يعرج فيها، ومن شر ما ذرأ في الأرض، ومن شر ما يخرج منها، ومن شر فتن الليل والنهار، ومن شر كل طارق إلا طارقا يطرق بخير يا رحمن

പുണ്യവാനോ കുറ്റവാളിക്കോ ലംഘിക്കാൻ കഴിയാത്ത അല്ലാഹുവിൻെറ സമ്പൂർണ്ണമായ വചനങ്ങൾമുഖേന അവൻ സൃഷ്ടിച്ചവയുടെ തിന്മയിൽ നിന്ന് ഞാൻ അഭയം തേടുന്നു. ആകാശത്തിൽ നിന്നിറങ്ങുന്നവയുടെയും അവിടേക്ക് കയറി പോകുന്നവയുടേയും തിന്മയിൽ നിന്നും അവൻ ഭൂമിയിൽ സൃഷ്ടിച്ചവയുടേയും അതിൽ നിന്ന് പുറപ്പെടുന്നവയുടേയും തിന്മയിൽ നിന്നും രാപകലുകളിലെ കുഴപ്പങ്ങളുടെ നാശങ്ങളിൽ നിന്നും രാത്രിയിൽ വന്നു ഭവിക്കുന്ന എല്ലാത്തിൻേറയും വിഷമത്തിൽ നിന്നും -(നന്മയുമായി വരുന്നവയൊഴികെ)- കാരുണ്യവാനേ ഞാൻ നിന്നിലഭയം തേടുന്നു. [അഹ്മദ്]

## 129- പാപമോചനമർത്ഥിക്കലും പ്രാർത്ഥിക്കലും

٢٤٨- قال رسول الله ﷺ : والله إني لأستغفر الله و أتوب إليه في اليوم أكثر من سبعين مرة

നബി(സ) പറഞ്ഞു: അല്ലാഹുവാണെ, ഒരു ദിനം എഴുപതിലധികം തവണ ഞാൻ അല്ലാഹുവിനോട് പാപ മോചനത്തിനായി തേടുകയും അവങ്കലേക്ക് പശ്ചാതപിച്ചു മടങ്ങുകയും ചെയ്യുന്നു. [ബുഖാരി]

٢٤٩-وقال ﷺ : يا أيها الناس توبوا إلى الله فإني أتوب في اليوم إليه مائة مرة

നബി(സ)പറഞ്ഞു: ജനങ്ങളേ അല്ലാഹുവിലേക്ക് പശ്ചാതപിച്ചു മടങ്ങുവിൻ. ഞാൻ ഒരു ദിനം നൂറു തവണ അല്ലാഹുവിലേക്ക് പശ്ചാതപിച്ചു മടങ്ങുന്നുണ്ട്. [മുസ്ലിം ]

٢٥٠- وقال ﷺ : من قال أستغفر الله العظيم الذي لا إله إلا هو الحي القيوم وأتوب إليه، غفر الله له وإن كان فر من الزحف

നബി (സ) പറഞ്ഞു: മഹാനായ അല്ലാഹുവിനോട് ഞാൻ പാപമോചനം തേടുന്നു. അവനല്ലാതെ മറ്റൊരാരാധ്യനില്ല. ജീവിച്ചിരിക്കുന്നവനും നിയന്താവുമാണവൻ. അവനിലേക്ക് ഞാൻ ഖേദിച്ചു മടങ്ങുകയും ചെയ്യുന്നു. എന്ന് ഒരാൾ പറഞ്ഞാൽ അല്ലാഹു അവന് പൊറുത്തുകൊടുക്കുന്നതാണ്. അവൻയുദ്ധത്തിൽ നിന്ന് തിരിഞ്ഞോടിയവനാണെങ്കിലും ശരി. [ അബൂദാവൂദ്, തുർമുദി ]

٢٥١- وقال ﷺ : أقرب ما يكون الرب من العبد في جوف الليل الآخر فإن استطعت أن تكون ممن يذكر الله في تلك الساعة فكن

നബി(സ) പറഞ്ഞു: റബ്ബ് തന്റെ ദാസനോട് ഏറ്റവും അടുക്കുന്നത് രാത്രിയുടെ അവസാനത്തിലാണ്. തൽസമയം അല്ലാഹുവിനെ ഓർക്കുന്നവരുടെ കൂട്ടത്തിൽ നിനക്കാവാൻ സാധിക്കുമെങ്കിൽ നീ അപ്രകാരം ആവുക. [തുർമുദി, നസാഈ ]

٢٥٢- وقال ﷺ أقرب ما يكون العبد من ربه وهو ساجد فأكثروا الدعاء .

നബി(സ) പറഞ്ഞു: ഒരു ദാസൻ തന്റെ നാഥനോട് ഏറ്റവും അടുക്കുന്നത് അവൻ സുജൂദിലായിരിക്കുമ്പോഴാണ്. അതിനാൽ സുജൂദിൽ പ്രാർത്ഥന കൂടുതലാക്കുക. [മുസ്ലിം]

٢٥٣- وقال ﷺ : إنه ليغان على قلبي وانـي لأستغفر الله في اليوم مائة مرة

നബി(സ) പറഞ്ഞു എന്റെ മനസ്സിന് മറവി സംഭവിക്കാറുണ്ട്. ഞാൻ ഒരു ദിവസം നൂറ് തവണ അല്ലാഹുവിനോട് പൊറുക്കലിനെ തേടുകയും ചെയ്യുന്നുണ്ട്. [മുസ്ലിം ]

## 130- തസ്ബീഹ്, തഹ്മീദ്, തഹ്ലീൽ, തക്ബീർ എന്നിവയുടെ ശ്രേഷ്ടത.

٢٥٤- قال ﷺ : من قـال : سبحان الله وبحمده في يوم مائة مرة حطت خطاياه ولو كانت مثل زبد البحر

നബി(സ) പറഞ്ഞു: സുബ്ഹാനല്ലാഹി വബി ഹംദിഹി (ഞാൻ അല്ലാഹുവിനെ പ്രകീർത്തിക്കുകയും സ്തുതിക്കുകയും ചെയ്യുന്നു) എന്ന് ഒരുദിനം നൂറ് തവണ വല്ലവനും പറഞ്ഞാൽ അവന്റെ പാപങ്ങൾ ഇളവ് ചെയ്യപ്പെടും ആ പാപങ്ങൾ സമുദ്രത്തിലെ നുരകളോളം ഉണ്ടായിരുന്നാൽ പോലും. [ബുഖാരി, മുസ്ലിം]

٢٥٥- وقال ﷺ : من قال لا إله إلا الله وحده لا شـريك لـه، لـه الملك، وله الحمد، وهو على كل شيء قدير عشر مرار. كان كمن أعتق أربعة أنفس من ولد إسماعيل

നബി(സ) പറഞ്ഞു: ലാ ഇലാഹ ഇല്ലല്ലാഹു... എന്ന് വല്ലവനും പത്ത് തവണ പറഞ്ഞാൽ അവൻ ഇസ്മാഈൽ സന്തതികളിൽ നിന്ന് നാല് അടിമകളെ മോചിപ്പിച്ചവനെ പോലെയാണ്. [ ബുഖാരി, മുസ്ലിം ]

٢٥٦- وقـال ﷺ : كلمتـان خفيفتـان علـى اللسـان، ثقيلتـان في الميزان ، حبيبتان إلى الرحمن · سبحان الله وبحمده سبحان الله العظيم

നബി(സ) പറഞ്ഞു: നാവുകൊണ്ട് ഉച്ചരിക്കാൻ പ്രയാസം കുറഞ്ഞതും ത്രാസിൽ ഘനം കൂടിയതും റഹ്മാനായ അല്ലാഹുവിന് ഇഷ്ടപ്പെട്ടതുമായ രണ്ടു വചനം ഇപ്രകാരമാണ്. സുബ്ഹാനല്ലാഹി - (അല്ലാഹുവിന്റെ പരിശുദ്ധിയെയും അവന്റെ മഹത്വത്തെയും ഞാൻ പ്രകീർത്തിക്കുന്നു. മഹാനായ അല്ലാഹു പരിശുദ്ധനത്രെ. [ ബുഖാരി, മുസ്ലിം ]

٢٥٧- وقال ﷺ لأن أقول سبحان الله . والحمد لله، ولا إله إلا الله ، والله أكبر، أحب إلي مما طلعت عليه الشمس

നബി(സ) പറഞ്ഞു: സുബ്ഹാനല്ലാ.. - എന്ന് ഞാൻ പറയുന്നത് സൂര്യ രശ്മി ഏൽക്കുന്ന(ഈ ലോകത്തുള്ള)വയെക്കാൾ എനിക്കേറ്റവും ഇഷ്ടപ്പെട്ടതാണ്. (മുസ്ലിം)

٢٥٨- وقـال ﷺ : أيعجـز أحدكـم أن يكسـب كـل يـوم ألـف حسنة فسـأله سـائل مـن جلسـائه كيـف يكسـب أحدنـا ألـف حسنة؟ قـال : يسبح مائة تسبيحة، فيكتب له ألف حسنة أو يحط عنه ألف خطيئة

നബി(സ) പറഞ്ഞു: നിങ്ങളിലൊരാൾക്ക് എല്ലാ ദിനവും ആയിരം നന്മകൾ സമ്പാദിക്കാൻ കഴിയുമോ? അപ്പോൾ സദസ്സിൽ നിന്ന് ഒരാൾ ചോദിച്ചു. ഞങ്ങളെങ്ങനെയാണ് ആയിരം നന്മകൾ നേടുക. അവിടുന്ന് പറഞ്ഞു. നൂറ് തവണ തസ്ബിഹ് ചൊല്ലുക. എന്നാൽ അവന് ആയിരം നന്മകൾ രേഖപ്പെടുത്തപ്പെടും.

അതല്ലെങ്കിൽ അവൻെറ ആയിരം പാപങ്ങൾ ഇളവ് ചെയ്യപ്പെടും (മുസ്‌ലിം)

٢٥٩- من قال : سبحان الله العظيم وبحمده غرست له نخلة في الجنة

സുബ്ഹാനല്ലാഹിൽ അളീം വബിഹംദിഹി - - എന്ന് വല്ലവനും പറഞ്ഞാൽ അവന് വേണ്ടി സ്വർഗ്ഗത്തിൽ ഒരു ഈന്തപ്പന നട്ടുപിടിപ്പിക്കുന്നതാണ്. (തുർമുദി)

٢٦٠- وقال ﷺ : يا عبد الله بن قيس ألا أدلك على كنز من كنوز الجنة؟ فقلت: بلى يا رسول الله ، قال: قل لا حول ولا قوة إلا بالله

നബി(സ) പറഞ്ഞു: അബ്ദുല്ലാഹിബ്നു ഖൈസേ സ്വർഗ്ഗത്തിലെ നിക്ഷേപങ്ങളിൽ പെട്ട ഒരു നിക്ഷേപത്തെ കുറിച്ച് നിന്നെ ഞാൻ അറിയിക്കട്ടെ. ഞാൻ പറഞ്ഞു. അതെ, തിരുദൂതരേ. അവിടുന്ന് പറഞ്ഞു: ലാ ഹൗല വലാ ഖുവ്വത ഇല്ലാ ബില്ലാഹി എന്ന് പറയുക. (ബുഖാരി)

٢٦١- وقال ﷺ : أحب الكلام إلى الله أربع: سبحان الله ، والحمد لله ، ولا إله إلا الله، والله أكبر، لا يضرك بأيهن بدأت

നബി (സ) പറഞ്ഞു: വചനങ്ങളിൽ അല്ലാഹുവിന് ഏറ്റവും ഇഷ്ടപ്പെട്ടത് നാലാണ്. സുബ്ഹാന.. - ഇവയിൽ ഏതു കൊണ്ട് തുടങ്ങിയാലും പ്രശ്നമില്ല. (മുസ്‌ലിം)

٢٦٢- جاء أعرابي إلى رسول الله ﷺ فقال : علمني كلاما أقوله: قال: ((قل : لا إله إلا الله وحده لا شريك له، الله أكبر

كبيرا، والحمد لله كثيرا، سبحان الله رب العالمين، لا حول ولا قوة إلا بالله العزيز الحكيم)) قال فهؤلاء لربي فما لي؟ قال: ((قل اللهم اغفرلي، وارحمني، واهدني وارزقني))

ഒരു ഗ്രാമീണൻ നബി (സ) യുടെ അടുത്ത് വന്ന് പറഞ്ഞു: എനിക്ക് പറയാൻ ചില വചനങ്ങൾ പഠിപ്പിച്ചു തന്നാലും. അവിടുന്ന് പറഞ്ഞു: അല്ലാഹു അല്ലാതെ മറ്റൊരാരാധ്യനുമില്ല. അവൻ ഏകനാണ്. അവനൊരു കൂട്ടുകാരനുമില്ല. അല്ലാഹു ഏറ്റവും വലിയവനാണ്. അല്ലാഹുവിനെ ഞാൻ അധികം സ്തുതിക്കുന്നു. സർവ്വലോക പരിപാലകനായ അല്ലാഹു എത്രയോ പരിശുദ്ധൻ. തന്ത്രജ്ഞനും പ്രതാപശാലിയുമായ അല്ലാഹുവിങ്കൽ നിന്ന് മാത്രമാണ് ശേഷിയും കഴിവും. അദ്ദേഹം ചോദിച്ചു. ഇവ എൻെറ രക്ഷിതാവിനുള്ളതാണല്ലോ. എനിക്കുള്ളതെന്താണ്. നബി (സ) പറഞ്ഞു: നീ പറയുക. അല്ലാഹുവേ! നീ എനിക്ക് പൊറുത്ത് തരികയും എന്നെ നീ അനുഗ്രഹിക്കുകകയും എനിക്ക് നേരായ മാർഗ്ഗം കാണിച്ചു തരികയും എനിക്ക് ഉപജീവനം നൽകുകയും ചെയ്യേണമേ. [മുസ്ലിം]

٢٦٣- كان الرجل إذا أسلم علمه النبي ﷺ الصلاة ثم أمره أن يدعو بهؤلاء الكلمات: (( اللهم اغفر لي، وارحمني، واهدني، وعافني وارزقني))

ഒരാൾ ഇസ്ലാം സ്വീകരിച്ചാൽ നബി(സ) അയാളെ നമസ്കാരം പഠിപ്പിക്കുകയും ശേഷം ഇപ്രകാരം പ്രാർത്ഥിക്കാനും പറയും. അല്ലാഹുവേ, നീ എനിക്ക് പൊറുത്ത് തരികയും എനിക്ക് കാരുണ്യം നൽകുകയും എന്നെ സന്മാർഗ്ഗത്തിലാക്കുകയും എനിക്ക് സൗഖ്യം തരികയും എനിക്ക് ഉപജീവനം നൽകുകയും ചെയ്യേണമേ! [മുസ്ലിം]

٢٦٤-إن أفضل الدعاء الحمد لله ، و أفضل الذكر لا إله إلا الله

നിശ്ചയം ദുആയിൽ ശ്രേഷ്ടമായത് അൽഹംദു ലില്ലാഹി എന്നതാണ്. ദിക്റുകളിൽ ശ്രേഷ്ടമായത് ലാ ഇലാഹ ഇല്ലല്ലാഹു എന്നതുമാണ്. (തുർമുദി, ഇബ്നുമാജ)

٢٦٥-الباقيات الصالحات: سبحان الله، والحمد لله، ولا إله إلا الله ، والله أكبر، ولا حول ولا قوة إلا بالله

എന്നെന്നും അവശേഷിക്കുന്ന സുകൃതങ്ങൾ സുബ്ഹാന - - (അഹ്മദ്, ഇബ്നുമാജ)

## 131- നബി (സ) തസ്ബീഹ് ചൊല്ലിയത്

٢٦٦- عن عبد الله بن عمرو رضي الله عنهما قال : ((رأيت النبي ﷺ يعقد التسبيح بيمينه))

അബ്ദുല്ലാഹിബ്നു അംറിൽ നിന്ന് നിവേദനം അദ്ദേഹം പറയുന്നു: നബി (സ) തസ്ബീഹ് ചൊല്ലുമ്പോൾ തൻെറ വലത് കൈ കൊണ്ട് എണ്ണം പിടിക്കുന്നത് ഞാൻ കണ്ടു. (അബൂദാവൂദ്, തുർമുദി)

## 132- പൊതു മര്യാദകൾ

٢٦٧- إذا كان جنح الليل - أو أمسيتم - فكفوا صبيانكم، فإن الشياطين تنتشر حينئذ، فإذا ذهب ساعة من الليل فخلوهم، وأغلقوا الأبواب واذكروا اسم الله، فإن الشيطان لا يفتح بابا مغلقا، وأوكوا قربكم واذكروا اسم الله، وخمروا آنيتكم واذكروا اسم الله، ولو أن تعرضوا عليها شيئا، وأطفئوا مصابيحكم))

സന്ധ്യയായാൽ കുട്ടികളെ പുറത്തിറങ്ങുന്നത് തടയുക. കാരണം പിശാചുക്കൾ വ്യാപിക്കുന്ന സമയമാണത്. രാത്രിയിൽ ഒരുവേള കഴിഞ്ഞാൽ നിങ്ങൾ അവരെ വിട്ടേക്കുക. വാതിലുകൾ കൊട്ടി അടക്കുകയും അല്ലാഹുവിൻ്റെ നാമം ചൊല്ലുകയും ചെയ്യുക. കാരണം ബന്ധിക്കപ്പെട്ട വാതിലുകൾ പിശാച് തുറക്കുകയില്ല. നിങ്ങളുടെ തോൽപാത്രങ്ങൾ കെട്ടുക. അല്ലാഹുവിൻ്റെ നാമം പറയുകയും ചെയ്യുക. പാത്രങ്ങൾ നിങ്ങൾ അടച്ചു വെക്കുക. അല്ലാഹുവിൻ്റെ നാമം ചൊല്ലുകയും ചെയ്യുക. അതിൻ്റെ മേൽ വിലങ്ങനെ വല്ലതും വെക്കുകയെങ്കിലും വേണം. നിങ്ങൾ വിളക്കുകൾ അണക്കുകയും ചെയ്യുക. [ ബുഖാരി, മുസ്‌ലിം ]

@@@@@@@@@

**ശീർഷകങ്ങൾ** — **പേജ്**

# حصن المسلم

## من أذكار الكتاب والسنة

جمع وتخريج

**سعيد بن علي بن وهف القحطاني**

ترجمـة

**محي الدين تاريود**

مراجعه

**عبد الـرزاق نيلـي**

**باللغة المليبارية**

وكالة المطبوعات والبحث العلمي
وزارة الشؤون الإسلامية والأوقاف والدعوة والإرشاد
المملكة العربية السعودية

**١٤٣٦ هـ**

